ലോകോപകാരികൾ. ൮.

പ്രസാധകൻ: കെ. രാമകൃഷ്ണപിള്ള, ബി. എ.

# കാർൽമാർക്ക്സ്.

കെ. രാമകൃഷ്ണപിള്ള, ബി. എ.
എഴുതിയതു.

---

കുന്നംകുളം.
'അക്ഷരരത്നപ്രകാശിക' പ്രസ്സ്.
൧൦൮൭.

## വൃത്താന്തപത്രപ്രവർത്തനം.

കേ. രാമകൃഷ്ണപിള്ള അവർകൾ എഴുതിയതു

പത്രലേഖകന്മാർക്കും, പത്രവായനക്കാർക്കും, പത്രാധിപന്മാർക്കും, പത്രസ്വാമികൾക്കും, എന്നുവേണ്ട, എല്ലാതരക്കാർക്കും ഉപകാരപ്രദം. സാഹിത്യരസമറിവാനും സാഹിത്യരചനയിൽ വഴികിട്ടാനും വിദ്യാർത്ഥികൾക്കു അത്യന്തം ഉപയോഗപ്പെടും.

[വില ൧-ം ഉറുപ്പിക.]

---

## ദില്ലിദർബാർ.

കേ. രാമകൃഷ്ണപിള്ള അവർകൾ എഴുതിയതു.

ജോർജ് ചക്രവർത്തി തിരുമനസ്സിലെ പട്ടാഭിഷേകം പ്രമാണിച്ചു, ദില്ലിചരിത്രം, നഗരവിവരണം, ജോർജ് തിരുമേനിയുടെയും മേരിരാജ്ഞി തിരുമനസ്സിലെയും ജീവചരിത്രങ്ങൾ, തിരുമേനികളുടെ യാത്ര, ബംബായിസൽക്കാരം, ദില്ലീനഗരപ്രവേശം, രാജസ്സൂയവും ദർബ്ബാറും, ചക്രവർത്തിയുടെ ദർബ്ബാർ, അനന്തരാഘോഷങ്ങൾ ഇത്യാദി അനേകം സംഗതികളെപ്പററി രണ്ടുഭാഗമായി, പ്രസിദ്ധപ്പെടുത്തിട്ടുള്ളതു.

പാഠശാലകളിൽ ഉപയോഗിപ്പാൻ മദ്രാസ് ടെക്സ്റ്റ് ബുക്ക കമ്മിററിയും കൊച്ചിസർക്കാർ ടെക്സ്റ്റ് ബുക്ക കമ്മിററിയും സമ്മതിച്ചിരിക്കുന്നു.

[വില ഓരോഭാഗത്തിനു ൧൨- ണ; മുഴുവൻ ൧൮- ണ.]

---

ലോകോപകാരികൾ.

പ്രസാധകൻ: കെ. രാമകൃഷ്ണപിള്ള, ബി. എ.



# കാർൽമാർക്ക്സ്.

കെ. രാമകൃഷ്ണപിള്ള, ബി. എ.
എഴുതിയതു.

---

കുന്നംകുളം
'അക്ഷരരത്നപ്രകാശിക' പ്രെസ്സ്.
൲൮൮
[പകർപ്പവകാശം]

# ലോകോപകാരികൾ.

പ്രസാധകൻ: കെ. രാമകൃഷ്ണപിള്ള, ബി. എ.

൧. സൊക്രട്ടീസ്
൨. ക്രിസ്റ്റഫർ കൊളംബസ്,
*൩. ബെഞ്ജമിൻ ഫ്റാങ്ക്ലിൻ,
൪. കാർൽമാർക്സ്.
*൫. ലിയൊ ടാൾസ്റ്റായ്,
*൬. വില്യം ഇവ്വാർട്ട് ഗ്ലാഡ്സ്റ്റൻ.
*൭. ഡാക്ടർ ബെർണാർഡ്ഷാ.

(ശേഷം വഴിയേ;)

*ഈ അടയാളമിട്ടവ ഒഴികെ, അച്ചടിച്ച പ്രസിദ്ധപ്പെടുത്തീട്ടുണ്ട്; ഇവയിൽ പുതിയപതിപ്പു അച്ചടിക്കേണ്ടിയവയും ആവശ്യക്കാരുടെ അപേക്ഷ രജിസ്റ്റർ ചെയ്യുന്നതാണ്.

പ്രസാധകനോടൊ,

കുന്നംകുളം 'ആത്മപോഷിണി' മാനേജരൊടൊ ആവശ്യപ്പെടുക,

# വിജ്ഞാപനം

ധർമ്മപ്രമാണങ്ങളെ ജീവിതാദർശമായി കൈക്കൊണ്ടു, ലോകത്തിന്റെ അഭ്യുദയത്തിനും ശ്രേയസ്സിനുമായി, ക്ലേശങ്ങൾ സഹിച്ചു, കാലയാപനം ചെയ്തിട്ടുള്ള മഹാന്മാരെക്കാൾ ലോകോപകാരികൾ വേറെ ഇല്ല, എന്നു പരക്കെ സമ്മതമല്ലൊ. ഇത്തരം പുണ്യശ്ലോകന്മാരുടെ ജീവിതചരിത്രങ്ങൾ, ലോകർക്കു, ഇഹലോകയാത്രയിൽ മാർഗ്ഗദർശികളായി നിന്നു, പരമപദപ്രാപ്തിക്കുള്ള വഴി തെളിക്കുന്നു; എന്നിരിക്കെ, മേല്പടി ചരിത്രങ്ങൾ, ഏതൊരു ദേശത്തും, ഏതൊരു ജനസമുദായമദ്ധ്യത്തിലും, ധാരാളം പരിചിതമായിരിക്കേണ്ടതു എത്രയോ വളരെ ആവശ്യകമാകുന്നു, എന്നു സ്പഷ്ടമാണ്. മലയാളികളുടെ അറിവിന്നു ഈ വക ജീവചരിത്രഗ്രന്ഥങ്ങൾ, ആവശ്യമുള്ളെടത്തോളം, മലയാളഭാഷയിൽ ഉണ്ടായിക്കാണുന്നില്ല എന്ന ന്യൂനതയെ, കുറെയെങ്കിലും, പരിഹരിപ്പാൻ ഉദ്ദേശിച്ചിട്ടാകുന്നു 'ലോകോപകാരികൾ' എന്ന ജീവചരിത്രമാല പ്രസിദ്ധപ്പെടുത്തുന്നതിനു ഞാൻ ഉദ്യമിച്ചിരിക്കുന്നതു. മേല്പടി മഹാന്മാരുടെ ജീവിതങ്ങൾ ഏതേതു മാർഗ്ഗങ്ങളിലായിരുന്നു നടത്തിയിരുന്നതെന്നും, അതിൽനിന്നു എന്തു തത്വങ്ങളാണു നാം ഗ്രഹിക്കേണ്ടതെന്നും വെളിപ്പെടുത്തുവാൻ തക്ക വിധത്തിൽ, സംക്ഷിപ്തമായിട്ടു മാത്രം പ്രതിപാദിക്കുന്നതിനു ഉദ്ദേശിച്ചിട്ടുള്ളതൊഴികെ, വിസ്തരിക്കുന്നതിനു ആഗ്രഹിക്കുന്നില്ല. അതിനാൽ, ഈ ഗ്രന്ഥമാലയിലെ ഓരോ ഗുച്ഛകവും, സാമാന്യേന, ഡെമി ൮- വലുപ്പത്തിൽ, നാല്പതമ്പതു പുറങ്ങളടങ്ങിയ പുസ്തകമായാൽ മതിയാകുമെന്നു വിചാരിച്ചിരിക്കുന്നു; വിശേഷസംഗതികളാൽ പുസ്ത

കത്തിന്നു പുറങ്ങളേറിയെന്നും വരാം. ബഹുജനങ്ങളുടെ പക്കൽ നിന്നു ലഭിക്കുന്ന പ്രോത്സാഹമനുസരിച്ച് ഇവയെ യഥാവസരം പ്രസിദ്ധപ്പെടുത്താമെന്നല്ലാതെ, മറ്റൊന്നും പ്രതിജ്ഞചെയ്യാൻ ഇപ്പോൾ എനിക്കു സാധിക്കയില്ല. ഈ ഗ്രന്ഥാവലിയിൽ ചേൎക്കുവാൻ തക്കതായ ജീവചരിത്രങ്ങൾ എഴുതി അയച്ചുതന്നു എന്റെ ഉദ്ദേശത്തെ സഫലമാക്കുവാൻ മനസ്സുള്ള വിദ്വജ്ജനങ്ങളെ ഞാൻ സന്തോഷപൂൎവ്വം ക്ഷണിക്കുകയും ചെയ്യുന്നു.

'മഹാജനങ്ങൾക്കു രസിക്കുമെങ്കിലീ
മമശ്രമം നിഷ്ഫലമല്ല കേവലം.'— എന്നു,

പാലക്കാട്
ആഗസ്റ്റ് ൪- ൧൮ } കേ. രാമകൃഷ്ണപിള്ള.





# കാർൽമാർക്സ്

---



ശരീരാദ്ധ്വാനത്തെ ലഘൂകരിക്കുന്ന യന്ത്രങ്ങളും അവവഴിയായി സമ്പത്ദുൽപാദകശക്തിയും വർദ്ധിച്ചുവന്നിട്ടും, ധനാഭിവൃദ്ധിയോടൊപ്പം കൂലിവേലക്കാരുടെ ദാരിദ്ര്യവും ക്ഷയിക്കാതെ നടന്നുപൊരുന്നതിന്റെ കാരണമെന്തെന്നു അന്വേഷിപ്പാനും, അതിന്റെ നിവാരണോപായങ്ങൾ ചിന്തിപ്പാനും സ്വസുഖങ്ങളെ ത്യജിച്ചു ജീവിതയാപനം ചെയ്തിരുന്ന ഒരു മാതൃകാപുരുഷനായിരുന്നു കാർൽ മാർക്സ്. ഈ മഹാന്റെ ജീവിതചരിത്രം, പാശ്ചാത്യജനങ്ങൾ അറിഞ്ഞിട്ടുള്ളേടത്തോളം, ഇന്ത്യക്കാർ അറിഞ്ഞിരിപ്പാൻ സംഗതിയില്ലെന്ന വസ്തുത വിചാരിച്ചു ആശ്ചര്യപ്പെടുവാനോ വ്യസനിപ്പാനോ അവകാശമില്ലെന്നിരുന്നാലും, മനുഷ്യലോകത്തിന്റെ കഷ്ടതകളെ കുറയ്ക്കുന്നതിനായി ഉത്സാഹിച്ചിരുന്ന ഈ പരോപകാരിയുടെ പുണ്യചരിതങ്ങൾ കേൾക്കുന്നതുകൊണ്ടു ആർക്കും ധന്യരാകുവാൻ അവകാശമുണ്ടു. ധനവും ദാരിദ്ര്യവും തമ്മിലുള്ള വ്യത്യാസത്തെ തട്ടിക്കളഞ്ഞു ലോകരെ സമീകരിപ്പാനായി, പാശ്ചാത്യരാജ്യങ്ങളിൽ പ്രധാനമായും, ഭൂമിയിലെങ്ങും പൊതുവായും നടക്കുന്ന 'സോഷ്യലിസം' എന്ന ഐകയോഗക്ഷേമവാദത്തിന്റെയും കമ്മ്യൂണിസം എന്ന സമഷ്ടിവാദത്തിന്റെയും ഉൽപത്തികർത്താവു അല്ലെങ്കിൽ പ്രാരംഭപ്രവർത്തകൻ ആയിരുന്ന മാർക്സിന്റെ ജീവിതത്തെ പ്രേരിപ്പിച്ചപ്രമാണം ഇപ്പോൾ ലോകമൊട്ടുക്കു പരക്കെ സ്വീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നതോർത്താൽ, ഇദ്ദേഹത്തിന്റെ ആത്മത്യാഗത്തെപ്പറ്റി ആർക്കുതന്നെ ബഹുമാനം തോന്നാതിരിക്കും?

൨. ജെർമൻരാജ്യത്തിൽ, റൈൻപ്രോവിൻസ്സ് എന്ന സംസ്ഥാനത്തിൽ, റൈൻനദിയുടെ പോഷകനദിയായ മോസലിൻെറ തീരത്തുള്ള ട്രീവ്സ് ( Treves ) എന്നു പേരായ പുരാതനനഗരിയിൽ, ക്രിസ്ത്വാബ്ദം ൧൮൧൮-ൽ മേ മാസം ൫-ാംനു-ചൊവ്വാഴ്ചയായിരുന്നു കാർൽമാർക്സിൻെറ ജനനം. മാർക്സിൻെറ അഛൻ അന്നത്തെ കേൾവിപ്പെട്ട നിയമശാസ്ത്രജ്ഞന്മാരിലൊരാളായിരുന്നു; ഇദ്ദേഹം ജനനാൽ യഹൂദമതക്കാരനായിരുന്നെങ്കിലും അചിരേണ ക്രിസ്തുമതത്തെ അംഗീകരിച്ചിരുന്നു. പുത്രന്മാരിൽ വെച്ചു ഏറെ പ്രതിഭാശാലിയായിരുന്ന കാർലിനെക്കുറിച്ചു, ഇദ്ദേഹത്തിനു, പ്രത്യേകം താൽപര്യ്യമുണ്ടായിരുന്നു; കാർൽ വളരെ ഉന്നതമായ നിലയിൽ എത്തുമെന്നും പിതാവു ആശിച്ചിരുന്നു. അതിനാൽ, കാർലിനെ വിശിഷ്ടമായ ഒരു തൊഴിലിലേക്കു യോഗ്യനാക്കുവാൻ തക്കവണ്ണം, വേദാന്തവും ധർമ്മശാസ്ത്രവും അഭ്യസിപ്പിക്കുന്നതിനായി, ബോൺ എന്നും ബെർലിൻ എന്നും സ്ഥലങ്ങളിലെ സരസ്വതീമഠങ്ങളിൽ അയച്ചു. എന്നാൽ, വിചിത്രമതിയായ ആ ബാലൻ കവിതയെഴുതാനും 'നോവൽ' (ആഖ്യായിക) സൃഷ്ടിപ്പാനും സമയം ചെലവാക്കുകയും, ഒടുവിൽ, കവിതയെഴുത്തിനും തനിക്കുമായി ചേർച്ചയില്ലെന്നു കണ്ടു അതു ഉപേക്ഷിക്കുകയും ചെയ്തു. അതിൻെറ ശേഷം, വേദാന്തപാരായണത്തിനായി ഉത്സാഹിച്ചു, ഹെഗെൽ ( Hegel ) എന്ന വേദാന്തിയുടെ സിദ്ധാന്തങ്ങളെ പിന്തുടന്നു; എന്നാലും, ഹെഗെലിൻെറ അഭിപ്രായങ്ങളെയെല്ലാം അന്ധതയോടുകൂടി കൈക്കൊള്ളുന്നതിനു പകരം, ത്യാജ്യഗ്രാഹ്യവിവേചനം ചെയ്കയും, ആ വേദാന്തിയുടെ 'ഐഡിയലിസം' ( Idealism ) എന്നാ ബ്രഹ്മശൂന്യവാദത്തെ ത്യജിക്കയും ചെയ്തിരുന്നു. ഈ നാനാമുഖമായ പഠിപ്പുകൊണ്ടു, കാർലിൻെറ മനസ്സ് ഇക്കാലത്തു അസാമാന്യമായ വിധത്തിൽ ക്ലേശപ്പെട്ടു. എന്നാൽ, കാർലിൻെറ വേദാന്തസിദ്ധാന്തങ്ങൾക്കു ഇക്കാലത്തിനിടയിൽ ഒരു മാതിരി ഇരുത്തം വന്നു. മകൻെറ വേദാന്തവാദങ്ങൾ കേട്ടു പിതാവു വളരെ മുഷിഞ്ഞു; തൻെറ മകൻ, ലോകത്തിൽ ധനം നേടി

പ്രബലനായിരിക്കാൻ നോക്കുന്നതിനു പകരം, വേദാന്തിയായി മനോരാജ്യം കൊണ്ടു ജീവിതം പാഴിലാക്കുന്നുവല്ലോ, എന്ന വ്യസനവും പിതാവിനുണ്ടായിരുന്നു. പിതാവു പുത്രനു അയച്ചിരുന്ന ഒരു കത്തിൽ ധനത്തിന്റെ കാൎയ്യത്തെപ്പററി ഇങ്ങനെ പറഞ്ഞിരുന്നു:— "......ഒരേ ഒരു വിഷയത്തെപ്പററിയേ നിന്റെ അഭിപ്രായങ്ങൾ ഞാനറിയാതുള്ളു. ആ വിഷയത്തിൽ നിന്റെ അഭിപ്രായമെന്തെന്നു നീ പറയുന്നുമില്ല. മറെറാരു കാൎയ്യത്തെക്കുറിച്ചുമല്ല ഞാൻ പറയുന്നതു; ആ നിന്ദിക്കപ്പെട്ടിരിക്കുന്ന ധനത്തെക്കുറിച്ചു മാത്രം......ഒരു ഗൃഹസ്ഥനു അതെത്രയോ വിലയേറിയതാണെന്നു നീ ധരിച്ചിട്ടുള്ളതായി തോന്നുന്നില്ല......നീ പറയുന്ന തത്വങ്ങളൊന്നും എനിക്കു മനസ്സിലാകുന്നില്ലെന്നു നീ അബദ്ധമായി വിചാരിച്ചുകൊള്ളുന്നുമുണ്ടു"— ഇതുകൊണ്ടൊന്നും കാർൽ തന്റെ പദ്ധതിയിൽ നിന്നു പിന്തിരിഞ്ഞില്ല. ആ യുവാവു വേദാന്തത്തിലും രാജ്യമീമാംസയിലും ചാടി നീന്തിത്തുടങ്ങിയിരുന്നതിനാൽ, ജനസമുദായത്തിനു വിപ്ലവകരമായ പുതിയ അഭിപ്രായങ്ങൾ ഉപദേശിക്കുന്ന ഒരു പ്രബന്ധം എഴുതുകകൂടി ചെയ്തു. 'ഡോക്ടർ' എന്ന പദവിക്കായി താൻ ചെയ്തിരുന്ന ശ്രമങ്ങൾ ഈ പ്രബന്ധം നിമിത്തം നിഷ്ഫലമാവുമെന്നു കൂടെ ശങ്കിക്കപ്പെട്ടിരുന്നു. രാജ്യഭരണാധികൃതന്മാൎക്കു കാർലിന്റെ പേരിൽ അതൃപ്തിതോന്നിയതിനാൽ, സൎവ്വകലാശാലയിൽ എങ്ങാനും ഒരു 'പ്രൊഫെസ്സർ' ആകാനുള്ള ഭാഗ്യവും, അസ്തമിക്കാറായി. മകന്റെ ഈ വകപ്രസ്ഥാനങ്ങൾ കണ്ടു അഛൻ എത്രയേറെ വിഷാദം പൂണ്ടു എന്നു വിസ്തരിക്കേണ്ട ആവശ്യമില്ലല്ലോ. മാതാവിന്റെ വ്യസനം അതിലേറെയായിരുന്നു; മകൻ നല്ലൊരു തൊഴിലിൽ പ്രവേശിച്ചു ധനം സമ്പാദിച്ചു ഉയൎന്ന നിലയിലെത്തിയിരിക്കുന്നതു കാണ്മാൻ കൊതിച്ചിരുന്ന മാതാവിനു, തന്റെ ആശകളെല്ലാം നിഷ്ഫലമായി, എന്നു ബോദ്ധ്യപ്പെട്ടു. മാതാപിതാക്കന്മാരുടെ വാത്സല്യപൂർവമായ അന്വേഷണവും, മകന്റെ മദോല്ലാസകലിതമായ മനോരാജ്യസങ്കല്പങ്ങളും തമ്മിൽ ഇടയുകയും, മകൻ മാതാപിതാക്കന്മാരുടെ ഹൃദയത്തെ നാനാ

വ്യഥകളുടെ രണാങ്കണമാക്കുകയും ചെയ്തു എന്നു പറഞ്ഞാൽ മയല്ലൊ. എന്നാൽ, കാർൽ, തന്റെ മാതാപിതാക്കന്മാൎക്കും ബന്ധുക്കൾക്കും വ്യഥ ഉണ്ടാക്കിയെങ്കിൽ, ലോകൎക്കു സന്തോഷവാൎത്ത അറിയിക്കുന്നവനായിത്തീരുകയും ചെയ്തു. കുടുംബത്തിന്നുണ്ടായ നഷ്ടം ലോകത്തിന്നു ലാഭമായി, എന്നു അനന്തരചരിത്രം തെളിയിക്കുന്നതാകുന്നു.

൩. കാർൽമാർക്സിന്റെ വിദ്യാഭ്യാസദശ കൌതുകകരമായിരുന്നു എങ്കിൽ, വിവാഹം അതിലേറെ സ്മരണീയമായിരുന്നു. കുട്ടിക്കാലത്തു ഒന്നിച്ചു കളിച്ചുവളൎന്നിരുന്ന ജോഹന്നാബേൎതാജൂലി ജെന്നി എന്ന സുന്ദരിയായ ഒരു യുവതി മാർക്സിനെ തന്റെ പ്രേമഭാജനമായി കരുതിയിരുന്നു. ഈ സ്ത്രീരത്നം ധനംകൊണ്ടും വംശശ്രേഷ്ഠതകൊണ്ടും പ്രബലമായ ഒരു പ്രഭുകുടുംബത്തിൽ ജനിച്ചവളും, വരനായ മാർക്സ് നിർദ്ധനനായ ഒരു ഗ്രാഡ്വേറ്റും ആയിരുന്നതുകൊണ്ടു, അവർ തമ്മിൽ സാമുദായമായ സ്ഥാനത്തിൽ വളരെ അകന്നിരുന്നു. എങ്കിലും അവരുടെ അനുരാഗത്തെ ഭഞ്ജിപ്പാൻ ഏതു ഭൗതികശക്തിക്കും സാധ്യമായിരുന്നില്ല. വിവാഹം എത്രയും കൃതാൎത്ഥതാജനകമായിരുന്നു എന്നതു അവരുടെ ജീവിതം തന്നെ ദൃഷ്ടാന്തപ്പെടുത്തി. മാൎക്സിന്റെ സമവിഷമദശകളിലൊക്കെ, ജെന്നിയും, ഭൎത്താവിനെ അനുഗമിച്ചിരുന്നു. ജന്മനാ തനിക്കു ലഭിച്ചിരുന്ന സമ്പത്സുഖങ്ങളെ ത്യജിച്ചു, ഭൎത്താവൊന്നിച്ചു, ദരിദ്രന്മാരായ കൂലിവേലക്കാരുടെ അഭ്യുദയത്തിനായി ഉത്സാഹിച്ചിരുന്ന ഈ സ്ത്രീരത്നം, മുപ്പത്തിയെട്ടു കൊല്ലം കഴിഞ്ഞു, മൃത്യു അവരെ തമ്മിൽ പിരിക്കുംവരേ, ഭൎത്താവിന്റെ കഷ്ടനഷ്ടങ്ങളിൽ ഭാഗഭാക്കായിരുന്നു തന്നേ തന്റെ ജന്മത്തിനു സാഫല്യം നൽകി.

൪. മാർക്സിന്നു ഈ കാലത്തു നിത്യത കഴിപ്പാനുള്ള മാൎഗ്ഗം, രാജ്യകാൎയ്യങ്ങൾ പ്രതിപാദിക്കുന്ന വൎത്തമാനപത്രങ്ങൾക്കു ഉപന്യാസങ്ങൾ എഴുതിക്കൊടുക്കുകയായിരുന്നു. ഈ വഴിക്കു തന്റെ ഉപജീവനത്തിനു വക ഉണ്ടാക്കിയതിന്നും പുറമെ, രാജ്യത

ന്ത്രം സംബന്ധിച്ചു തനിക്കുള്ള അഭിപ്രായങ്ങളെ ജനങ്ങളുടെയിടയിൽ പ്രചാരപ്പെടുത്തുന്നതിന്നും സാധിച്ചു. ജെർമ്മനിയുടെ അവസ്ഥ ഈ സമയം വളരെ വികൃതപ്പെട്ടതായിരുന്നു; ഭരണത്തിന്നു ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാർ സ്വേച്ഛാധികാരം നടത്തിയിരുന്നു; ഇവരുടെ തലവനായി നിന്നിരുന്നതു പ്രഷ്യയിലെ രാജാവുമായിരുന്നു. ജനങ്ങൾക്കു സ്വാതന്ത്ര്യമെന്നതു അനുവദിച്ചിരുന്നിന്നില്ല; പ്രജകളുടെ ഹിതവും ഇഷ്ടവും അനുസരിച്ചു ഭരണം നടത്തുന്നതിന്നായി ചില വ്യവസ്ഥകൾ ചെയ്യാൻ ശ്രമിച്ചിരുന്നതൊന്നും ഫലിച്ചിരുന്നില്ല. ജെർമ്മനിക്കുള്ളിൽ തന്നെ പല ചെറിയ സംസ്ഥാനങ്ങൾ ഇതേവിധം സ്വേച്ഛാപ്രഭുത്വത്തോടേ ഭരിക്കപ്പെട്ടിരുന്നു. പ്രജകളുടെ ക്ഷേമത്തിന്നു യാതൊരാൾക്കും ചുമതലയില്ലയെന്ന പ്രകാരത്തിൽ തോന്നിയാഭാസമായി നടത്തിവന്ന ഈ ഭരണസമ്പ്രദായത്തെ അടിച്ചുടച്ചു വാർക്കണമെന്നു ജെർമ്മനിയിലെ വിജ്ഞന്മാരിൽ മുമ്പന്മാരൊക്കെ ആഗ്രഹിക്കയും, അതിലെക്കായി ഉദ്യമിക്കയും ചെയ്തു. ഇവരുടെ കൂട്ടത്തിൽ മാർക്ക്സും ചേർന്നു. മാർക്ക്സ് "റെനിഷ് സെയ്റ്റങ്ങ്" (റെനിഷ്ഗജറ്റ്) എന്ന പത്രികയിൽ രാജ്യതന്ത്രവിഷയമായി എഴുതിവന്ന ഉപന്യാസങ്ങൾ ജനങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു. ഏറെത്താമസിയാതെ, മാർക്ക്സിന്നു മേല്പടി പത്രികയുടെ അധിപസ്ഥാനം ലഭിക്കയും, മാർക്ക്സ് അതിനെ അത്യന്തം ധൈര്യത്തോടും സാമർത്ഥ്യത്തോടും കൂടി നടത്തിക്കൊണ്ടുപോകയും ചെയ്തു. എന്നാൽ, ഗവർമ്മേണ്ടിന്റെ നടപടികളിൽ ആക്ഷേപം പറഞ്ഞു എഴുതിയിരുന്ന അതിപരുഷങ്ങളായ ഉപന്യാസങ്ങൾ നിമിത്തം, മാർക്ക്സിന്റെ പേരിൽ പൊലിസധികൃതന്മാർക്കുണ്ടായ രോഷാഗ്നി കത്തിത്തുടങ്ങി; ൧൮൪൩- ഏപ്രിൽമാസത്തിൽ, പൊലിസുകാർ മേല്പടി പത്രികയെ മുടക്കംചെയ്തു. മാർക്ക്സ് ഈ സംഭവത്തെക്കുറിച്ചു തന്റെ ചെങ്ങാതിയായ റൂജിനു ഇപ്രകാരം എഴുതി:—"ഉൽപതിഷ്ണുവേഷം ഇതാ മാറിപ്പോയിരിക്കുന്നു. സ്വേച്ഛാപ്രഭുത്വം അതിന്റെ സർവ്വശക്തികളോടും കൂടി ലോകരുടെ അവലോകനത്തിന്നായി ഇതാ നഗ്നവേഷത്തിൽ നില്ക്കുന്നു—" ഇതിന്നു റൂ

ജ് മറുപടിനൽകി:— "ഒന്നു രണ്ടുദ്ദ്യോഗസ്ഥന്മാൎക്ക വേണ്ടിയൊ, രാജാവിനുവേണ്ടി തന്നേയോ, ജെർമനിയിലെ വൎത്തമാനപത്രങ്ങളെയൊക്കെ മുടക്കംചെയ്യാൻ കഴികയില്ല......പത്രകാൎയ്യത്തിൽ പുതിയ പോക്കളും ഏൎപ്പെട്ടുത്തേണമെന്നു ആഗ്രഹമുണ്ടെങ്കിൽ, ജെർമനിക്കപുറമേ പോയി കാൎയ്യം സാധിക്കവാനേ നിവൃത്തിമാർഗ്ഗമുള്ളു."

൨. ജെർമനിയിലിരുന്നുകൊണ്ടു ഗവൎമേണ്ടിൻെറ ന്യൂനതകളെ ചൂണ്ടിപ്പറവാൻ സൗകൎയ്യമില്ലെന്നു മാർക്സിനു മനസ്സിലായി. മാർക്സിനു പരന്ത്രീസ് വിദ്വാന്മാരുടെ ചില അഭിപ്രായങ്ങളിൽ മുമ്പു തന്നേ താൽപൎയ്യം മുളച്ചിരുന്നു. യൂറോപ്പിലെ കൂലിവേലക്കാരുടെ ദാരിദ്ര്യത്തെ പരിഹരിപ്പാൻ 'കമ്യൂണിസം' എന്ന സമഷ്ടിവാദമാണു ഉത്തമമായ ചികിത്സാമാർഗ്ഗമെന്നു ആ പരന്ത്രീസ് വിദ്വാന്മാൎക്ക അഭിപ്രായമായിരുന്നു. ഈ സിദ്ധാന്തം മാർക്സിൻെറ മനസ്സിൽ നല്ലവണ്ണം പതിഞ്ഞു. രാജ്യകാൎയ്യങ്ങളിൽ പ്രജാസ്വാതന്ത്ര്യാധികാരം സിദ്ധിക്കുന്നതിനു ഉത്സാഹിക്കുന്നതിനോടൊപ്പം, ദരിദ്രന്മാരായ കൂലിവേലക്കാരുടെയും കൃഷിപ്പണിക്കാരുടെയും ക്ലേശമോചനത്തിനു വേണ്ടുന്ന ധനകാൎയ്യവ്യവസ്ഥകൾ കൂടി ചെയ്യേണ്ടതു അത്യന്തം ആവശ്യകമാണെന്നു മാർക്സിനു ബോധപ്പെട്ടു. അതിനുവണ്ണം, പരന്ത്രീസ് സമഷ്ടിവാദക്കാരുടെ സിദ്ധാന്തങ്ങളെയും അൎത്ഥശാസ്ത്രതത്വങ്ങളെയും പഠിപ്പാനും നിശ്ചയിച്ചു. ഈ ഉദ്ദേശത്തോടുകൂടി, മാർക്സ്, ജെർമൻരാജ്യത്തെ വെടിഞ്ഞു പാരിസ് നഗരത്തിലെക്കു പോയി; അവിടെ ചെന്നെത്തിയപ്പോൾ തുടങ്ങി, മാർക്സ് തൻെറ ജീവിതത്തിൽ ഒരു നവീന ദശയെ പ്രാപിച്ചു.

൩. എന്നാൽ പാരിസ്സിൽ ചെന്നു പരന്ത്രീസുകാരുടെ സമഷ്ടിവാദതത്വങ്ങൾ പഠിക്ക മാത്രമല്ല ചെയ്തതു; ജെർമൻരാജ്യകാൎയ്യങ്ങളെ 'എററി വെള്ളാവിവെപ്പാൻ' പാരിസ്സിൽ തന്നെ പുറപ്പെടുവിച്ചിരുന്ന 'വർവർട്ട്സ്' (Varwarts) എന്നൊരു പുതിയ പത്രികയുടെ അധിപസ്ഥാനവും, മാർക്സ്, കൈ

യേററം. പ്രഷ്യൻഗവർമ്മേണ്ടിന്റെ മേൽ, മുമ്പു വർഷിച്ചിരുന്ന മർമ്മഭേദകങ്ങളായ ആക്ഷേപശരങ്ങൾ വീണ്ടും പെയ്യുതുടങ്ങി. പ്രഷ്യയിലെ സ്വേച്ഛാചാരികളായ ഉദ്യോഗസ്ഥന്മാൎക്കു ഈ വിഷലിപ്തങ്ങളായ ശരങ്ങളെ സഹിപ്പാൻ ശക്തി ഉണ്ടായിരുന്നില്ല; പ്രഷ്യാഗവർമ്മേണ്ടു, അതുനിമിത്തം, പരന്ത്രീസുഗവർമ്മേണ്ടിന്നെഴുതി, മാർക്കസ്സിന്റെ പത്രത്തെ മുടക്കം ചെയ്യേണമെന്നു. പരന്ത്രീസുരാജ്യം ഇക്കാലത്തു തീരെ ദൂഷിതചാരിതനായ ലൂയി ഫിലിപ്പ് എന്ന രാജാവിന്റെ ആധിപത്യത്തിൻകീഴിലായിരുന്നതു കൊണ്ടു, പ്രഷ്യൻഗവർമ്മേണ്ടിന്റെ അപേക്ഷ പാഴായിപ്പോയില്ല; ൧൮൪൫- ജനവരിമാസത്തിൽ, പരന്ത്രീസുമന്ത്രി, മാർക്സിനെയും മേല്പടി പത്രികയ്ക്കു ഉപന്യാസങ്ങളെഴുതിക്കൊടുത്തുകൊണ്ടിരുന്ന മററു ചിലരെയും പാരിസ്സിൽ നിന്നു ബഹിഷ്കരിച്ചു. മാർക്സ് തന്റെ ഭാൎയ്യയോടും കുട്ടിയോടുമൊന്നിച്ചു ബ്രസ്സൽസിലേക്കു പോയി; ബെൽജിയം രാജ്യത്തിന്റെ തലസ്ഥാനമായ ആ നഗരിയിൽ മൂന്നുകൊല്ലകാലം പാൎത്തു. ഇക്കാലങ്ങളിൽ, മാർക്സിന്നു, ജെർമ്മനിയിൽ നിന്നു രാജ്യകാൎയ്യമിട്ടുപെട്ടു ബഹിഷ്കരിക്കപ്പെട്ടിരുന്ന ചില ജെർമ്മൻചെങ്ങാതിമാരും ആ നഗരിയിൽ കൂട്ടുകാരായിട്ടുണ്ടായിരുന്നു. ബ്രസ്സൽസിൽ പാൎത്തിരുന്ന കാലത്തായിരുന്നു, മാർക്സിന്നു ജെർമ്മൻസമഷ്ടിവാദക്കാരുമായി അധികം അടുത്ത കൂട്ടുകെട്ടുണ്ടാവാനും, യൂറപ്പിൽ വങ്കരയിലെ സമഷ്ടിവാദക്കാരുടെയൊക്കെ ഒത്താശ സമ്പാദിപ്പാനും സംഗതിയായതു. ‘ജെർമ്മൻ വൊൎക്കിങ്ങ് മെൻസ് ക്ലബ്ബ്’’ എന്നുപേരായി ജെർമ്മൻകൂലിവേലക്കാരുടെ വകയായ ഒരു സംഘം സ്ഥാപിച്ചതിനും പുറമെ; ജെർമ്മനിയിൽ നിന്നു നിഷ്കാസിതന്മാരായ ജെർമ്മന്മാർ ആ നഗരിയിൽ നടത്തിവന്ന ‘ഡൊച്ച് ബ്ര്യൂസ്സെലെർ സെയ്റ്റുങ്’’ എന്ന പത്രികയുടെ ആധിപത്യവും മാർക്സ് കൈവശപ്പെടുത്തി. പരന്ത്രീസുരാജ്യത്തും ജെർമ്മനിയിലുമുള്ള ഉൽപതിഷ്ണുക്കളായ രാജ്യകാൎയ്യപരായണന്മാരുമായി, മാർക്സ് നിരന്തരം കത്തിടപാടുകൾ നടത്തുകയും; കൂലിവേലക്കാരെ വിളിച്ചുകൂട്ടി അവരോടു അൎത്ഥശാസ്ത്രതത്വങ്ങളെപ്പററി പ്രസംഗിക്കയും

ചെയ്തിരുന്നു. പലെടങ്ങളിലായി ഭിന്നിച്ചിതറിക്കിടന്ന സമഷ്ടിവാദസംഘങ്ങളെയൊക്കെ ഒരുമിപ്പിപ്പാനും മാർക്സ് ഉത്സാഹിച്ചിരുന്നു. ലണ്ടനിലെ ജെർമൻസമഷ്ടിവാദസംഘക്കാരുമായി കത്തെടപാടുകൾ ചെയ്കയും, അവരുടെ തലസ്ഥാനം ബ്രസ്സൽസിലാക്കിയാൽ തനിക്കു നേരിട്ടു അന്വേഷിപ്പാൻ കഴിയുമെന്നു അവരെ ബോധ്യപ്പെടുത്തുകയും ചെയ്തു. ഇതും സാധിച്ചതിന്റെ ശേഷം, മാർക്സ്, ഒരു 'കമ്യൂണിസ്റ്റ് ലീഗ്' (സമഷ്ടിവാദചങ്ങാത്തം) സ്ഥാപിക്കയും, ഇന്നും പ്രഖ്യാതമായിട്ടുള്ള 'കമ്യൂണിസ്റ്റ് മാനിഫെസ്റ്റൊ' എന്ന വിജ്ഞാപനപത്രം എഴുതിതയ്യാറാക്കുകയും ചെയ്കയുണ്ടായി.

൭. ഈ സമഷ്ടിവാദവിജ്ഞാപനപത്രിക അച്ചടിച്ചുകിട്ടിയതു ൧൮൪൮- ഫെബ്രുവരി ൨൪-നു- ആയിരുന്നു; അതേദിവസം തന്നെ, പരന്ത്രീസുരാജ്യത്തിൽ ഭരണകാൎയ്യവിപ്ലവം നടന്നിരിക്കുന്നുവെന്ന വൎത്തമാനം ലോകത്തിൽ പരന്നു. പ്രജകളുടെ സ്വാതന്ത്ര്യാധികാരത്തെ സ്ഥാപിപ്പാനും രാജാധിപത്യത്തെ ധ്വംസിപ്പാനുമായിരുന്നു ജനക്ഷോഭം ഉണ്ടായതു; രാജാവായ ലൂയിഫിലിപ്പു വേഷപ്രച്ഛന്നനായി പാരിസ്സിൽ നിന്നു ഒളിച്ചോടി. പിന്നാലെ, മൂന്നുകൊല്ലം മുമ്പു മാർക്സിനെ പാരിസ്സിൽ നിന്നു ബഹിഷ്കരിച്ച മന്ത്രിപുംഗവനും, പലായനം ചെയ്തു. പരന്ത്രീസുരാജാധിപത്യം ഇങ്ങനെ നാമാവശേഷമാകയും, അതിന്നു പകരം, പ്രജാസമുദായരാജ്യഭരണം എന്ന 'റിപബ്ളിക്ക്' വ്യവസ്ഥാപിക്കയും ചെയ്തു.

൮- ഇതിനിടയിൽ, മാർക്സിന്റെ ആക്ഷേപശരങ്ങളേറ്റു ഉള്ളു മുഴുവൻ പുണ്ണായിത്തീൎന്നുകൊണ്ടിരുന്ന പ്രഷ്യൻഗവർമെണ്ടു, മാർക്സിനെ ബെൽജിയത്തിൽ നിന്നു നിഷ്കാസിപ്പാനായി ബെൽജിയംഗവർമെണ്ടധികൃതന്മാരൊടു യാചിക്കുന്നുണ്ടായിരുന്നു. എന്നാൽ, പ്രഷ്യയുടെ പ്രാൎത്ഥന ഫലിച്ചില്ല. എങ്കിലും ബെൽജിയത്തിൽ കൂലിവേലക്കാരുടെയിടയിൽ സമഷ്ടിവാദം സാമാന്യത്തിലധികം ഊൎജ്ജിതമായി പരന്നുപിടിക്കുന്നുവെന്നു കണ്ടു,

ബെൽജിയംഗവർമേണ്ടു് ഭീതിയാൽ വ്യാകുലപ്പെട്ടു, മാർക്സിനെ ബന്ധിക്കയും, ആ രാജ്യത്തിൽ നിന്നു ഉടൻ പുറമെ പൊയ്ക്കൊള്ളുവാൻ ആജ്ഞാപിക്കയും ചെയ്തു.

൯, ഭാഗ്യം മാർക്സിന്നു അനുകൂലമായി നിന്നു, പരന്ത്രീസ്‌രാജ്യപരിവൎത്തനത്താൽ, മാർക്സിന്നു, പാരിസ്സിൽ കടപ്പാൻ വൈഷമ്യം നീങ്ങി. എന്നുമാത്രം പറഞ്ഞാൽ പോരാ; പരന്ത്രീസുഗവർമേണ്ടു, അതിലെ ഒരംഗം മുഖേന പാരിസ്സിലെക്കു ക്ഷണിക്കകൂടി ചെയ്തിരുന്നു. നൃശംസശാസനയാൽ മാർക്സിനെ യാതൊരു രാജ്യത്തുനിന്നു ബഹിഷ്കരിച്ചുവോ, യാതൊരുരാജ്യത്തിനുള്ളിൽ മാർക്സ ലോകരുടെ ഭ്രാതൃത്വത്തെ ഉറപ്പിക്കുവാൻ യത്നിച്ചിരുന്നുവോ, ആ രാജ്യം മാർക്സിന്റെ പ്രത്യാഗമനത്തെ യാചിച്ചു എന്നതു വിസ്മയാവഹം തന്നെയാണു. മാർക്സ പാരിസ്സിൽ ഏറെകാലം പാർത്തില്ല; ഏതാൻ മാസം കഴിഞ്ഞപ്പൊൾ ജെർമനിയിലെക്കു തന്നെ മടങ്ങിപ്പോയി. അവിടെ ന്യൂറെനിഷ് സെയ്റ്റങ്ങ് എന്ന പേരിൽ ഒരുപുതിയപത്രം പുറപ്പെടുവിപ്പാനായിരുന്നു മാർക്സ് മടങ്ങിച്ചെന്നതു. അതിന്മണ്ണം, ൧൮൪൮-ജൂൻ ൧-ാം, കൊളോൻ നഗരത്തിൽ നിന്നു, മേല്പടിപത്രത്തിന്റെ ഒന്നാംലക്കം പ്രസിദ്ധീകരിച്ചു. പ്രജാസമൂഹത്തിന്റെ ഹിതാവകാശങ്ങളെ മുൻനിറുത്തിക്കൊണ്ടു പ്രജാധികാരത്തെ പ്രബലപ്പെടുത്തുന്നതിനായിരുന്നു ഈ പത്രത്താൽ ഉദ്ദേശിച്ചിരുന്നതു. എന്നാൽ, ജെർമൻഗവർമേണ്ടിനു ഇതിൽ ഒട്ടും മനസ്സുഖം ഉണ്ടായില്ല. അഞ്ചുകൊല്ലം മുമ്പു മുടക്കം ചെയ്ത പത്രത്തിന്നും ഈ പുതിയ പത്രത്തിന്നും തമ്മിൽ സ്വരവ്യത്യാസം അല്പവും ഇല്ലെന്നു ഗവർമേണ്ടിനു ബോധ്യപ്പെട്ടു. ഗവർമേണ്ടു മാർക്സിന്റെ 'മണ്ട പൊളിക്കാൻ' തരംനോക്കിക്കൊണ്ടിരുന്നു.

൧൦. ഇക്കൊല്ലത്തിൽ തന്നേ, കൊളോനിൽ വെച്ചു ഒരു 'ഡെമോക്രാററിക്ക് കാങ്ഗ്രസ' (പ്രജാതന്ത്രീയാലോചന സംഘം) കൂടിയിരുന്നു; അതിന്റെ നടത്തിപ്പിൽ മാർക്സ് മുമ്പ

നായും നിന്നിരുന്നു. മാർക്സിൻെറ ഉത്സാഹത്തെ കണ്ടറിഞ്ഞ അൽബെർട്ട് ബ്രിസ്ബെൻ എന്ന അമേരിക്കൻ സോഷ്യലിസ്റ്റ് പ്രതിനിധി എഴുതിയിരിക്കുന്നതാവിതു:— "പ്രജാധികാരത്തെ പ്രബലപ്പെടുത്തുവാനായി ഉത്സാഹിച്ചുവരുന്നവരുടെ നായകനായ കാർൽമാർക്സിനെ ഞാൻ അവിടെ കണ്ടു. വേല, മൂലധനം എന്നിതുകളെക്കുറിച്ചു മാർക്സ എഴുതീട്ടുള്ള ഉപന്യാസങ്ങളും അതേ സമയം തന്നെ അദ്ദേഹം വിസ്തരിച്ചു പറഞ്ഞിരുന്ന സാമുദായകാൎയ്യപ്രസിദ്ധാന്തങ്ങളും കൊണ്ടാണു യൂറപ്പിലെ സോഷ്യലിസസംഘങ്ങൾക്കു ഏറെ ഉണർച്ചയുണ്ടായിട്ടുള്ളതു; മറെറാരാളുടെയും ഉപന്യാസങ്ങൾക്കു ഇത്ര ശക്തി ഉണ്ടായിട്ടില്ല. മാർക്സ്, ആ സമയം, കീൎത്തിയുടെ മുകൾപ്പടവുകളിൽ കയറിത്തുടങ്ങിയിരുന്നു; പ്രായം മുപ്പതുവയസ്സു വരും; ഏകരം അധികമില്ല; അവയവങ്ങൾ ദൃഢവിഭക്തങ്ങളാണു. മുഖം കമനീയവും, തലമുടി കറുത്തു തിങ്ങിയതും ആണു. മുഖഭാവം കണ്ടാൽ ഊൎജ്ജസ്വലചിത്തനാണെന്നു ഗ്രഹിക്കാം. തന്റെനിലവിട്ടിളകാത്ത സ്വഭാവഗുണത്തിൻെറ പിന്നിൽ ഒരു ധീരാത്മാവിൻെറ ഉത്സാഹവും അമർഷവും കളിയാടുന്നുണ്ടായിരുന്നു. മാർക്സ കോടീശ്വരന്മാരുടെ ശക്തിയെയും ലുണ്ഠനക്രിയകളെയും സ്വാൎത്ഥതൽപരതയെയും, കൂലിവേലക്കാരെ അവർ അടിമകളാക്കിയിടുന്നതിനെയും അത്യന്തം വെറുത്തു പറഞ്ഞു......നമ്മുടെ ധനകാൎയ്യവ്യവസ്ഥകളെക്കുറിച്ചു ആ ചെറുപ്പക്കാരൻ ഇദംപ്രഥമമായി പറഞ്ഞ ആക്ഷേപങ്ങളെ ഞാൻ സ്മരിക്കുന്നുണ്ടു. ആ അഭിപ്രായങ്ങൾ ഒരുകാലത്തു ഭൂലോകത്തെ പിടിച്ചെടുത്തു കുലുക്കുമെന്നോ, അവ, പണ്ടേക്കു പണ്ടേ നാം ആദരിച്ചുവന്നിരിക്കുന്ന വ്യവസ്ഥാപനങ്ങളേ അടിയോടെ ഇളക്കിമറിക്കുവാൻ തെന്നുകോലായിത്തീരുമെന്നോ അന്നു സ്വപ്നേപി വിചാരിച്ചിരുന്നില്ല......"

൧൧- പത്രപ്രവർത്തനത്തിങ്കൽ ശൂരനും രാജ്യതന്ത്രകാൎയ്യത്തിൽ പ്രക്ഷോഭകാരിയും ആയ ഈ വീരപുരുഷൻെറശിരസ്സിൽ ജെർമൻഗവർമേണ്ടിൻെറ ഇരുമ്പുലക്ക പതിപ്പാൻ കാലം

ഏറെ കഴിയേണ്ടിയിരുന്നില്ല. ൧൮൪൯-ഫെബ്രുവരി ൭-നു, മാർക്സിനെയും കൂട്ടരെയും ഗവർമ്മേണ്ട ഒരു കേസിൽ കുടുക്കി ഇവർ അവിടത്തെ പബ്ലിക്ക് പ്രോസിക്യൂട്ടറെ (സർക്കാർവക്കീൽ) യും ചില കൺസ്റ്റബിൾമാരെയും അപകീർത്തിപ്പെടുന്ന ഉപന്യാസങ്ങൾ മേല്പടിപത്രത്തിൽ പ്രസിദ്ധീകരിച്ചു എന്നായിരുന്നു ഇവരുടെ മേൽ ചുമത്തിയ കുററം. മാർക്സ് താൻ തന്നേ പ്രതിഭാഗത്തേക്കു വേണ്ടുന്നതൊക്കെ വ്യവഹരിച്ചു. ഒരു മണിക്കൂറോളം നേരം നടന്നിരുന്ന പ്രതിഭാഗപ്രസംഗത്തിൽ, മാർക്സ്, ആ രാജ്യത്തിലെ ഭരണകാൎയ്യനിർവാഹകന്മാരെപ്പററി നിർദ്ദയം ആക്ഷേപം പറഞ്ഞിരുന്നു. പ്രസംഗത്തെ ഉപസംഹരിച്ചതു ഇപ്രകാരമായിരുന്നു:— "ജെർമനിയിലെ ഇപ്പോഴത്തെ പൊതുവായ രാജ്യകാൎയ്യനിലയെ ചിന്തിക്കുമ്പോൾ മാത്രമല്ല, പ്രഷ്യയിലെ രാജ്യകാൎയ്യസ്ഥിതികളെ ചിന്തിക്കുമ്പോഴും, ഗവർമ്മേണ്ടിന്റെ ഏതൊരു പ്രവൃത്തിയെയും അത്യന്തം അവിശ്വാസത്തോടേ നിരൂപിക്കുന്നതിന്നും, ഭരണവ്യവസ്ഥയുടെ എത്ര സ്വല്പമായ ദൂഷ്യങ്ങളെക്കുറിച്ചുകൂടെയും നന്ദനം ചെയ്തു പൊതുജനങ്ങളെ ധരിപ്പിക്കുന്നതിന്നും ഞങ്ങൾക്കു കടമയുണ്ടെന്നു ബോധ്യമായിരിക്കുന്നു. .....നിയമവിരുദ്ധമായ പ്രകാരം മൂന്നാളുകളെ ബന്ധിച്ചതിനെപ്പററി, കഴിഞ്ഞ ജൂലൈമാസത്തിലായിരുന്നുവല്ലോ ഞങ്ങൾ ആക്ഷേപം പറഞ്ഞതു. ........പീഡിക്കപ്പെട്ടവരെയും അവരുടെ പീഡകളെയും പററി പറവാൻ മുന്നിട്ടുവരേണ്ടതു പത്രക്കാരുടെ കൎത്തവ്യമാകുന്നു. ഇത്ര മാത്രമോ? സർക്കാർകാൎയ്യമായും സമുദായകാൎയ്യമായും ഓരോരോ ആളുകളോടു ഇടപെടുന്ന കീഴ്ത്തരം ഉദ്യോഗസ്ഥന്മാരാകുന്നു ജനങ്ങളെ അടിമകളെന്നോണം ചവിട്ടിത്തേച്ചു വരുന്നതു, എന്നു, മാന്യന്മാരേ, നിങ്ങൾ അറിയേണ്ടതാകുന്നു. സാമാന്യേന കാണുന്ന സ്ഥിതികളെയോ, ഉയൎന്നതരം സർക്കാരധികാരം വഹിക്കുന്നവരെയോ പററി ആക്ഷേപം കണ്ടുപിടിച്ചു വെളിപ്പെടുത്തി ദൂഷ്യങ്ങളെ മാററുവാൻ അവരൊടു മല്ലിടുന്നതു കൊണ്ടു മാത്രം കാൎയ്യസാദ്ധ്യമാകയില്ല. ഈ കൺസ്റ്റബിളിനെ, ഈ മുക്ത്യാരെ, ഈ വക്കീലിനെ എന്ന

രീതിയിൽ, ആളെ ചൂണ്ടിപ്പറഞ്ഞു, ആക്ഷേപിപ്പാൻ പത്രക്കാ
രർ മനസ്സാപ്പിക്കണം.........ഇപ്പൊഴത്തെ രാജ്യകാൎയ്യാവസ്ഥക
ളുടെ അവലാംവങ്ങളെയൊക്കെ അടിയോടെ കുത്തിമറിച്ചു നശി
പ്പിക്കുവാനാണു പത്രക്കാരന്റെ ഇപ്പൊഴത്തെകൎത്തവ്യങ്ങളിൽ ഒ
ന്നാമത്തേതു."— ഈ പ്രസംഗം നിമിത്തം, കോടതിയിൽ ജൂ
റി (പ്രമാണപുരുഷന്മാർ) ആയി വിളിപ്പിച്ചിരുന്നവരുടെ മനസ്സി
ൽ മാർക്സിനെപ്പററി അനുകൂലമായ അഭിപ്രായം ജനിച്ചു: അ
വർ പ്രതികളെ നിർദ്ദോഷന്മാരെന്നു നിശ്ചയിക്കയാൽ, മാർക്
സും കൂട്ടരും മോചിക്കപ്പെട്ടു. അപകീൎത്തികേസിൽ ഗവർമേ
ണ്ടിനു തോൽവിപററിയതു കൊണ്ടുണ്ടായ ഇച്ഛാഭംഗം ഗവർ
മേണ്ടിന്റെ പ്രതികാരേച്ഛയെ ഉജ്ജ്വലിപ്പിക്കയാണുണ്ടായതു: ര
ണ്ടുദിവസം കഴിഞ്ഞു, ഫെബ്രുവരി ൯-നു, മാർക്സിനെയും കൂ
ട്ടരെയും, ഗവർമ്മെണ്ട്, മറെറാരു കേസിൽ കുടുക്കി. രാജാവി
ന്റെ അധികാരത്തെ നിരോധിപ്പാൻ ആയുധം ധരിച്ചിളകുന്നതി
നു ജനങ്ങളെ പ്രേരിപ്പിച്ചു എന്നായിരുന്നു കുററം ആരോപിച്ച
തു. ഇതു മുമ്പത്തേതിൽ എത്രയോ ഗൗരവപ്പെട്ട കേസായിരു
ന്നു. മാർക്സ് തന്നേ ഇതിന്നും പ്രതിഭാഗം വ്യവഹരിച്ചു. ഇ
തിന്നും മാർക്സ ഏററം പ്രതിഭാവിലാസകലിതമായ ഒരു പ്രസം
ഗം ചെയ്തു. ജൂറിമാർ, ഇതിലും മാർക്സും കൂട്ടരും നിരപര
ധികളാണെന്നു ഏകകണ്ഠം അഭിപ്രായപ്പെടുകയും; എത്രയോ
ഉപദേശപ്രദമായിരുന്ന മേല്പടി പ്രസംഗത്തെ അഭിനന്ദിച്ചു അ
വരിലൊരാളെ മാർക്സിന്റെ അടുക്കലയച്ചു അദ്ദേഹത്തിനു
വന്ദനം പറകയും ചെയ്തു. ഇപ്രകാരം, മാർക്സ്, ഇക്കുറിയും
രക്ഷപ്പെട്ടു. എന്നാൽ, ൧൮൪൯-മേ മാസത്തിൽ, റൈൻ സം
സ്ഥാനങ്ങളിലെ ഡ്രെസ്ഡെൻ മുതലായ ചില നഗരങ്ങളിൽ
പ്രജകൾ ക്ഷോഭിക്കുകയാൽ, പ്രഷ്യൻ ഗവർമേണ്ടിന്റെ സഹ
നശക്തി തീരെ ഭിന്നായിപ്പോയി. മാർക്സിനെ പ്രഷ്യയിൽ
നിന്നു പുറമെപോവാൻ ആജ്ഞാപിക്കയും, അദ്ദേഹത്തിന്റെ
പത്രത്തെ ഗവർമേണ്ടിന്റെ ഭരണനിൎവ്വഹണസംബന്ധമായ
(അഡ്മിനിസ്ട്രേററിവ്) ആജ്ഞയാൽ അമൎത്തുകയും ചെയ്തു. മേ

൧൯-ാം യിലായിരുന്നു പത്രത്തിന്റെ ഒടുവിലത്തെ ലക്കം പുറപ്പെട്ടതു. അതു ചെമന്ന മഷിയിൽ അച്ചടിക്കയും, ജനങ്ങൾക്കു ദേശാഭിമാനോദ്ദീപകമായ ഒരു മംഗളകാവ്യം അതിൽ പ്രസിദ്ധീകരിക്കയും ചെയ്തിരുന്നു.

൧൨. മാർക്സ് വീണ്ടും ജന്മഭൂമിയെ വെടിഞ്ഞു, പാരിസ്സിലേക്കു പോയി. ആ നഗരത്തിൽ എന്തായിരുന്നു അനുഭവം എന്നു, അദ്ദേഹത്തിന്റെ ഭാൎയ്യ എഴുതിയിട്ടുള്ള ദിനവൎത്തമാനക്കുറിപ്പു വെളിപ്പെടുത്തുന്നുണ്ടു:— "ഞങ്ങൾ പാരിസ്സിൽ ഒരു മാസം പാൎത്തു. ഇവിടെയും ഞങ്ങൾക്കു ഒരിടവും ശയനസ്ഥാനം ആകാത്ത വിധമായിരുന്നു. ഒരുദിവസം രാവിലെ പതിവുപോലെ, പോലീസുസാർജന്റ് വന്നു 'കാർലും കളത്രവും' ഇരുപത്തിനാലു മണിക്കൂറിനകം പാരിസു വിട്ടുപൊയ്ക്കൊള്ളേണമെന്ന ആജ്ഞയെ അറിയിച്ചു......ലണ്ടനിൽ പാൎപ്പാക്കാമെന്നു കരുതിക്കൊണ്ടു ഞാൻ വീണ്ടും എന്റെ ചില്ലറ 'വഹകൾ' എല്ലാം എടുത്തു കൂട്ടി ഭാണ്ഡം കെട്ടി. കാർൽ മുൻകൂട്ടിതന്നെ അവിടത്തേക്കു യാത്രപുറപ്പെട്ടിരുന്നു".— മാർക്സിന്റെ കുഡുംബം ൧൮൪൯- ജൂൻമാസാവസാനത്തിലിടക്കായിരുന്നു ലണ്ടനിലെത്തി പാൎപ്പുറപ്പിച്ചതു. അവിടെ വെച്ചു തന്നെ, അടുത്ത ജൂലൈമാസത്തിൽ അവരുടെ നാലാമത്തെ കുട്ടിയെ പ്രസവിക്കയും ഉണ്ടായി. ജനനാൽ തന്നെ ദാരിദ്ര്യദസ്യുവിന്റെ പിടിത്തത്തിൽ പെട്ടു നട്ടം തിരിഞ്ഞ കുട്ടി അല്പായുസ്സായിത്തീൎന്നിരുന്നു. ൧൮൫൨—ാം കൊല്ലം ആദ്യത്തിൽ, ഇദം പ്രഥമമായി, മൃത്യു ആ കുടുംബത്തെ സന്ദൎശിച്ചപ്പോൾ, ആ മാതാപിതാക്കന്മാരുടെ സങ്കടം എത്ര കഠിനമായിരുന്നു, എന്നു ഊഹിപ്പാനേ നിവൃത്തിമാൎഗ്ഗമുള്ളൂ. അവരുടെ സന്താനം മാതാവിന്റെ സ്തനങ്ങളിൽ നിന്നു ദാരിദ്ര്യവിഷത്തെത്തന്നെ ചൂഷണം ചെയ്തിട്ടായിരുന്നു മരിച്ചുപോയതെന്നു അവൎക്കറിയാമായിരുന്നു. ആ കുടുംബം ആദ്യകാലങ്ങളിൽ ലണ്ടനിൽ ജീവിച്ചിരുന്നതെങ്ങിനെയെന്നു കേൾക്കുമ്പോൾ, ഈ സംഭവത്തെപ്പററി ആൎക്കും അത്ഭുതം തോന്നുകയില്ല. അവൎക്കു ഏതാനും കൊല്ലകാലം മിക്കവാറും പട്ടിണിതന്നെയായിരുന്നു അനുഭവം, അല്പംമേടിച്ചു കഴി

പ്പാനല്ലാതെ, മറെറാരുതരം ഭക്ഷണത്തിനും അവക്കു കോപ്പില്ലായിരുന്നു. ഇതിൽതന്നെയും, പലപ്പോഴും, മാർക്സു, തന്റെ പങ്കുകൂടി കുട്ടികൾക്കു കൊടുക്കയും, താൻ ഉപവസിക്കയും ചെയ്തിരുന്നു. മാർക്സു ഈ അവസ്ഥയിൽ തന്നെ ബ്രിട്ടീഷുമ്യൂസിയത്തിൽ പോയിരുന്നു തന്റെ ജിജ്ഞാസയ്ക്കനുസരിച്ചു വിഷയങ്ങൾ പഠിക്കയും, അതിനിടയിൽ വിശപ്പിനാൽ തളൎന്നു തണുപ്പേററു വീണുപോകയും ചെയ്ക പതിവായിരുന്നു. ഉപജീവനത്തിനായി, ലണ്ടനിലെ ചില പത്രികകൾക്കു ഉപന്യാസങ്ങളെഴുതികൊടുത്തിരുന്നു എങ്കിലും, അതിന്നു തക്കതായ പ്രതിഫലം കിട്ടിയിരുന്നില്ല. അല്പസ്വല്പം പ്രതിഫലം കിട്ടിയിരുന്നതുകൊണ്ടു ആവശ്യങ്ങൾ സാധിപ്പാൻ മതിയായതുമില്ല. വേറെ വല്ല പണിയും ഏൽക്കാമെന്നു വിചാരിച്ചു, മാർക്സു, തീവണ്ടിയാപ്പീസിൽ ഒരു ഗുമസ്താപ്പണിക്കു അപേക്ഷിച്ചു; കൈയക്ഷരം നന്നെ മോശം എന്ന കാരണത്താൽ, അതും ലഭിച്ചില്ല. ഇങ്ങനെയിരിക്കുമ്പൊഴായിരുന്നു, അമേരിക്കയിൽ ന്യൂയോക്ക് നഗരത്തിലെ 'ട്രൈബ്യൂൻ' എന്ന പത്രത്തിന്റെ ലണ്ടൻലേഖകൻ എന്ന സ്ഥാനം മാർക്സിനു ലഭിച്ചതു; അതിലെക്കു ലേഖനങ്ങളയച്ചുകൊടുക്കുന്നതിന്നു പ്രതിഫലമായി ആഴ്ചയിൽ ഒരു പവൻവീതം കിട്ടുകയും ചെയ്തു. ഏറെമാസകാലത്തൊക്കെ ഇതൊന്നെ ആ കുടുംബത്തിനു ഉപജീവനമാൎഗ്ഗമായിരുന്നുള്ളു. പാൎപ്പാൻ രണ്ടേ രണ്ടു മുറി(അറ)കൾ മാത്രമുണ്ടായിരുന്നു; ഇവയിലൊന്നു ഉറക്കറയായും, മറെറാന്നു അടുക്കളയായും മാൎക്സിന്റെ അധ്യയനശാലയായും കാഴ്ചക്കാരെ സൽകരിപ്പാനുള്ള മുറിയായും ഉപയോഗപ്പെട്ടുവന്നു. ഈ പാൎപ്പിടത്തിലായിരുന്നു പ്രസിദ്ധപ്പെട്ട മഹാന്മാർ പലരും മാർക്സിന്റെ പക്കൽനിന്നു ഉപദേശങ്ങൾ നേടിപ്പാനും അദ്ദേഹത്തെ കണ്ടു വന്ദിപ്പാനുമായി ചെന്നുകൊണ്ടിരുന്നതു. ലണ്ടനിലെ അനുഭവങ്ങളെക്കുറിച്ചു മാർക്സിന്റെ ഭാൎയ്യ എഴുതിയിരിക്കുന്നതാവിതു:— "വളരെ കാലമായിട്ടു ഞങ്ങൾ സ്വസുഖങ്ങളെ ത്യജിക്കയും കഷ്ടപ്പാടുകൾ സഹിക്കയും ചെയ്യുന്നതിനെപ്പററി ഒരിക്കൽ പോലും ഞങ്ങൾ കൊട്ടിഘോഷിച്ചതായി ഞങ്ങളെക്കുറിച്ചു പറവാൻ ഒരാൾക്കും

സാധ്യമല്ല; ഞങ്ങളുടെ സ്വന്തം കാൎയ്യങ്ങളെയോ ക്ലേശങ്ങളെയോ പുറമെയെങ്ങാനും പ്രഘോഷിച്ചിട്ടുമില്ല......(ന്യൂറെനിഷ്ഗജററ്) പത്രത്തിന്നു രാജ്യകാൎയ്യവിഷയമായും തന്റെ ചെങ്ങാതികൾക്കു പൗരസ്ഥാനസംബന്ധമായുമുള്ള മാനത്തെ രക്ഷിപ്പാനായി, അദ്ദേഹം (മാർക്സ്) എല്ലാഭാരങ്ങളും തന്റെ ചുമലിൽ തന്നേ വഹിച്ചുകൊള്ളുകയും, തന്റെ ആദായങ്ങളെല്ലാം ചെലവുചെയ്കയും, നാട്ടുവിട്ടുപോരുന്ന സന്ദൎഭത്തിൽ, തന്റെ കീഴിൽ ജീവനക്കാരായിരുന്ന പത്രാധിപന്മാരുടെയും മററും മാസപ്പടി കണക്കുതീൎത്തു കൊടുക്കുകയും ചെയ്തിരുന്നു. —നാട്ടിൽനിന്നു ബലാൽകാരമായിട്ടായിരുന്നു ഗവർമേണ്ടു അദ്ദേഹത്തെ നിഷ്കാസിച്ചതു എന്ന കഥയോ ഇരിക്കട്ടെ. ഞങ്ങൾ ഞങ്ങൾക്കായിട്ടു യാതൊന്നും കരുതിവെച്ചിരുന്നില്ലെന്നു നിങ്ങൾക്കു അറിവുണ്ടല്ലോ; ഞങ്ങളുടെ പക്കൽ ശേഷിച്ചിരുന്ന എന്റെ വെള്ളിപ്പാത്രങ്ങളെ പണയം വെപ്പാനായി ഞാൻ ഫ്രാങ്ക്ഫർട്ടിൽ പോയി; കൊളോനിൽ വെച്ച എന്റെ തട്ടുമുട്ടുസാമാനങ്ങൾ വിററു.........ലണ്ടനെക്കുറിച്ചും ലണ്ടനിലെ സ്ഥിതികളെക്കുറിച്ചും നിങ്ങൾ നല്ലവണ്ണം അറിയുന്നുണ്ടല്ലോ. മൂന്നു കുട്ടികൾ, പോരാഞ്ഞിട്ടു നാലാമതൊന്നിന്റെ ജനനം! വീട്ടുവാടകയ്ക്കു മാത്രമായി മാസമൊന്നിനു നാല്പത്തിരണ്ടു താലർ* (ജെർമൻ നാണയം) ഞങ്ങൾ കൊടുത്തു........ഞങ്ങളുടെ കൈക്കൽ പണമില്ലാതായി.........കുഞ്ഞിനു മുലകൊടുപ്പാൻ ഒരു 'ആയ'യെ നിശ്ചയിക്കുന്നതിന്നു ഗതിയില്ലാഞ്ഞു, ഞാൻ തന്നെ, നെഞ്ഞിലും പുറത്തും ഇടവിടാതെ ഉണ്ടായിക്കൊണ്ടിരുന്ന വേദനകളെ സഹിച്ചുകൊണ്ടു കുഞ്ഞിനു മുലകൊടുപ്പാൻ തീൎച്ചപ്പെടുത്തി. .....കഷ്ടം! ആ പാവപ്പെട്ട ശിശു എന്റെ ക്ലേശങ്ങളെ നിപാനംചെയ്തു ചെയ്തു, ജനനാൽ പ്രഭൃതി, രാപകൽ കിടന്നുഴറുകയായിരുന്നു...... ഈ നിലയിൽ ഇരിക്കുമ്പോൾ, ഒരുദിവസം, അപ്രതീക്ഷിതമായി ഞങ്ങളുടെ വീട്ടുകാരി മുറിക്കുള്ളിൽ കടന്നുവന്നു. വീട്ടുവാടകയിൽ ൨൫൦- താലെർ അവളുടെ കൈക്കൽ ഞങ്ങ

* 'താലെർ' എന്ന ജെർമൻനാണയത്തിന്നു ഇപ്പോഴത്തെ വില മൂന്നു ഷില്ലിങ്ങ് അതാവിതു രണ്ടേകാലുറുപ്പിക ആകുന്നു.

ൾ കൊടുത്തിട്ടുണ്ടായിരുന്നു, ബാക്കി വാടക വീട്ടിന്റെ ഉടമസ്ഥരുടെ പക്കൽ ഏല്പിച്ചാൽ മതിയാകുമെന്നു അവൾ കരാറും ചെയ്തിരുന്നു. അവൾ അങ്ങിനെയൊന്നും കരാറചെയ്തിട്ടില്ലെന്നു പറകയും, വാടകവകയിൽ കൊടുക്കേണ്ടിയ അഞ്ചു പവൻ ആവശ്യപ്പെടുകയും ചെയ്തു. ഉടനടി കൊടുപ്പാൻ ഞങ്ങൾക്കു സാധിച്ചില്ല; അതുനിമിത്തം രണ്ടു കൺസ്റ്റാബിൾമാർ മുറിക്കുള്ളിൽ കടന്നു എന്റെ ചില്ലറ വസ്തുകളൊക്കെ കൈയടക്കി. മെത്തകൾ, തുണികൾ, കുപ്പായങ്ങൾ, എന്നുവേണ്ടാ, എല്ലാ സാധനങ്ങളും, എന്റെ പാവപ്പെട്ട കുഞ്ഞിന്റെ തൊട്ടിലും, രണ്ടു പെൺകുട്ടികളുടെയും കളിസ്സാമാനങ്ങൾ കൂടിയും, അവർ പിടിച്ചെടുത്തു; കുട്ടികൾ രണ്ടും അവരുടെ കളിസ്സാമാനങ്ങൾക്കു സമീപം നിന്നു ഉറക്കെ കരയുകയായിരുന്നു. രണ്ടു മണിക്കൂറിനുള്ളിൽ, അവർ എല്ലാ സാമാനങ്ങളും ഒന്നൊഴിയാതെ കൊണ്ടുപോയ്ക്കളയുമെന്നു ഭീഷണിപ്പെടുത്തി. ഞാൻ, അവിടെ വെറുംനിലത്തു, തണുത്തു മരവിക്കുന്ന കുട്ടികളെയും വെച്ചുകൊണ്ടു കിടന്നിരുന്നു......പിറെറന്നു ആ വീടുവിട്ടു പോകേണ്ടിവന്നു. തണുപ്പു, മഴ, മൂടൽ— ഇതായിരുന്നു സമയത്തിന്റെ അവസ്ഥ. ഭർത്താവു പുറമെപോയി വീടന്വേഷിക്കയായിരുന്നു. നാലു കുട്ടികളുണ്ടെന്നറിഞ്ഞപ്പോൾ, യാതൊരാളും പാർപ്പാൻ സ്ഥലം തരുകയില്ലെന്നായി. ഒടുവിൽ, ഒരു ഇഷ്ടൻ ഞങ്ങളെ സഹായിച്ചു. മരുന്നുപീടികക്കാരൻ, അപ്പക്കച്ചവടക്കാരൻ, കശാപ്പുകാരൻ, പാല്ക്കാരൻ— ഇവരൊക്കെ പരിഭ്രമിച്ചു ഓടിഎത്തി പണം ആവശ്യപ്പെട്ടു; അവരുടെ കടം വീട്ടുന്നതിനായി ഞാൻ എന്റെ മെത്ത വിററു......ഞങ്ങടെ വസ്തുകളെല്ലാം വിററ തീർന്നപ്പോൾ, കടക്കാരെയൊക്കെ തൃപ്തിപ്പെടുത്താൻ കഴിഞ്ഞു. ഒററ കാശുകൂടിയും ബാക്കി നിറുത്താതെ കൊടുത്തു തീർത്തു..........ഈ ചില്ലറ ക്ലേശങ്ങൾ കൊണ്ടു ഞങ്ങൾ ഖിന്നരായിപ്പോയി എന്നു വിചാരിക്കരുതു. ലോകത്തിൽ ക്ലേശങ്ങൾ അനുഭവിക്കുന്നവർ ഞങ്ങൾ മാത്രമല്ല എന്നു എനിക്കു നല്ലവണ്ണം അറിവുണ്ടു. എന്റെ ജീവതാലംബമായ പ്രിയതമൻ ഭർത്താവു എന്റെ അരികിൽ തന്നേ തുണയായി നില്ക്കുന്നുണ്ടല്ലോ എന്നു വി

ചാരിച്ചു, ഞാൻ, ലോകത്തിൽ ഭാഗ്യം ചെയ്യുവരുടെ പ്രത്യേക സംഘത്തിൽ ഒരാളാണെന്നു സന്തോഷിക്കകൂടി ചെയ്യുന്നു."— സ്ത്രീധൎമ്മത്തിൻെറ ഈ ഉത്തമദൃഷ്ടാന്തത്തെപ്പററി വ്യാഖ്യാനരൂപത്തിൽ ഒരു വാക്കുകൂടിയും പറയുന്നതു പുണ്യദൂഷണമായിത്തീരുമെന്നു വിരമിക്കുവാനേ ആൎക്കും നിൎവാഹമുള്ളു.

൧൮൫൦-൫൨-ാംകൊല്ലം ആദ്യത്തിൽ ഈ കുടുംബത്തെ സന്ദൎശിപ്പാനെത്തിയ മൃത്യു അവിടെ തന്നെ ചുററിത്തിരിഞ്ഞു നടന്നിരുന്നു. ഒരു കൊല്ലം മുമ്പു പിറന്ന ഒരു പെൺകുട്ടി ൧൮൫൨—ൽ തന്നേ മൃത്യുവിൻെറ വായിൽ പെട്ടു. ആ സമയം മേല്പടി കുടുംബം എത്രമാത്രം ദാരിദ്ര്യക്ലേശമനുഭവിക്കയായിരുന്നു എന്നുള്ള സംഗതി മാതാവെഴുതീട്ടുള്ള ദിനചൎയ്യക്കുറിപ്പിനാൽ വെളിവാകുന്നു.— "അതേ കൊല്ലം— ൧൮൫൨-ൽ ഈസ്റ്റർകാലത്തു ഞങ്ങടെ ഫ്രാൻസിസ്ക എന്ന കുട്ടി കഠിനമായ നീർക്കെട്ടിനാൽ മരിച്ചു. ആ പാവം മൂന്നുദിവസം മുഴുവനും മൃത്യുവുമായി മല്ലിട്ടു. അവളുടെ പ്രേതം പിൻഭാഗത്തെ മുറിയിൽ കിടന്നിരുന്നു; ഞങ്ങൾ എല്ലാവരും മുൻവശത്തെ മുറിയിൽ പോയിരിപ്പായി; രാത്രിയിൽ ഞങ്ങൾ തറയിൽ തന്നേ ശയിച്ചു; മററു മൂന്നു കുട്ടികളും ഞങ്ങളുടെ അരികേ ചേൎന്നു കിടന്നു.......ഞങ്ങടെ ദാരിദ്ര്യക്ലേശത്തിൻെറ മൂൎദ്ധന്യസമയത്തായിരുന്നു ആ പ്രിയപ്പെട്ട കുട്ടി മരിച്ചതു. ഈ കഷ്ടസ്ഥിതിയിൽ ഞങ്ങളെ സഹായിപ്പാൻ ജെർമനിയരായ സ്നേഹിതന്മാരാൽ സാദ്ധ്യമായിരുന്നില്ല........എൻെറ ഹൃദയവ്യഥയിൽ, ഞാൻ, സമീപസ്ഥനായ ഒരു പരന്ത്രീസുകാരൻെറ അടുക്കൽ ചെന്നു. അദ്ദേഹം പരന്ത്രീസുരാജ്യത്തിൽ നിന്നു ലണ്ടനിൽ അഭയം പ്രാപിച്ചിരിക്കുന്ന ആളായിരുന്നു; ചില അവസരങ്ങളിൽ ഞങ്ങളെ കാണ്മാനും വരാറുണ്ടായിരുന്നു. അദ്ദേഹത്തോടു ഞങ്ങടെ സങ്കടസ്ഥിതിയെപ്പററി ഞാൻ പറഞ്ഞു. അതു കേട്ടപ്പോൾ തന്നെ, അത്യന്തം സ്നേഹപുരസ്സരമായ ദയയോടേ, അദ്ദേഹം, രണ്ടു പവൻ തന്നു. ഇതുകൊണ്ടത്രേ കുട്ടിക്കു ശവപ്പെട്ടിയും വാങ്ങി. കുട്ടി സമാധിയിൽ കിടക്കുന്നു"—

൨൯- ഈ കഷ്ടകാലത്തു കൗതുകകരമായ ഒരു സംഭവം ഉണ്ടായി. മാർക്സിന്റെ ഭാൎയ്യക്കു പൂർവന്മാരിൽ നിന്നു പാരമ്പൎയ്യപ്രകാരം സിദ്ധിച്ചതായ ചില വെള്ളിക്കരണ്ടികൾ ഉണ്ടായിരുന്നു. അതുകളിൽ ആർഗ്ഗിൽ കുടുംബത്തിന്റെ ചിഹ്നവും പതിച്ചിരുന്നു. മാർക്സ് ഈ കരണ്ടികളെ പണയം വെപ്പാനായി ഒരു പണയക്കച്ചവടക്കാരന്റെ അടുക്കൽ കൊണ്ടുചെന്നു. മാർക്സിന്റെ കീറിപ്പറിഞ്ഞ കുപ്പായങ്ങളും, കരണ്ടിയുടെ പുറത്തുള്ള പ്രഭുകുടുംബചിഹ്നവും, തമ്മിൽ ചേർച്ചയായിരിക്കുന്നില്ലെന്നു കണ്ടു, പണയവ്യാപാരിയുടെ ഉള്ളിൽ മാർക്സിനെക്കുറിച്ചു ചില സംശയങ്ങൾ തട്ടി. അയാൾ മാർക്സിനെ പൊലീസുകാരെക്കൊണ്ടുപിടിപ്പിക്കുവാൻ ഭാവിച്ചു. മാർക്സ് വേണ്ടെടത്തോളം സമാധാനങ്ങൾ പറഞ്ഞു ഒരുപ്രകാരത്തിൽ, പൊലീസുകാരുടെ വായിൽ വീഴാതെ രക്ഷപ്പെട്ടു എന്നു പറഞ്ഞാൽ മതിയല്ലൊ. കൈക്കൽ പണമില്ലാതെ ക്ലേശപ്പെടുമ്പോൾ, പണക്കച്ചവടക്കാരൊടു നൂറിനു ഇരുപതു തുടങ്ങി അമ്പതുവരേയും നിരക്കിൽ, പൊലികടം മേടിക്കുകകൂടി മാർക്സ് ചെയ്യേണ്ടിവന്നിരുന്നു. കോടീശ്വരന്മാരെയും പണക്കച്ചവടത്തെയും ആക്ഷേപിക്കയും, പാട്ടാദായം, പലിശ, ലാഭം ഇത്യാദി ഏൎപ്പാടുകളെ വെട്ടിമാററി കാടുതെളിപ്പാൻ ഉത്സാഹിക്കയും, ചെയ്തിരുന്ന മാർക്സിനൊടു എതിരാളികൾക്കുണ്ടായിരുന്ന ദ്വേഷം മേല്പറഞ്ഞപ്രകാരം ഏററവും അന്യായമായ പലിശനിരക്കിലും വെളിപ്പെട്ടു. ഇങ്ങനത്തെ കഷ്ടപ്പാടുകൾ അനുഭവിക്കയും കുട്ടികൾ പട്ടിണികിടന്നു തളൎന്നു കേഴുകയും ചെയ്യുന്നതു വിചാരിച്ചു, വല്ല തൊഴിലിലും പ്രവേശിക്കാമെന്നുകൂടി, മാർക്സ് ആലോചിച്ചു. എന്നാൽ, പാവപ്പെട്ട കൂലിവേലക്കാരുടെ കാൎയ്യമന്വേഷിപ്പാൻ അന്നേവരെ ചെയ്ത യത്നങ്ങളൊക്കെ നിഷ്ഫലമാവുമെന്നും, സാഹിത്യകാരകപ്രവൃത്തിയെ തുടൎന്നുകൊണ്ടിരുന്നാൽ മതിയെന്നും ധൈൎയ്യവതിയായ ഭാൎയ്യ ഉപദേശിക്കയാൽ, അതു ഉപേക്ഷിച്ചുപോവാൻ ഉത്സാഹിച്ചില്ല. അക്കാലത്തെ ക്ലേശങ്ങളെക്കുറിച്ചു മേല്പടി സ്ത്രീരത്നം തന്റെ ചെങ്ങാതികളിൽ ഒരു

വർക്ക് അയച്ച കത്തിൽ പറഞ്ഞിരിക്കുന്നതു കാണുക:—“ഞങ്ങൾ ഇവിടെ പാർപ്പാക്കിയശേഷം ആദ്യകാലങ്ങൾ വളരെ കഷ്ടപ്പാടിൽ കഴിഞ്ഞിരുന്നു. അന്നത്തെ കഥകളെക്കുറിച്ചു ഇപ്പൊൾ ഞാൻ എഴുതുകയില്ല; ഞങ്ങൾക്കു നേരിട്ട നഷ്ടങ്ങളെപ്പറ്റിയോ, ഞങ്ങളുടെ ഹൃദയങ്ങളിൽ അത്യന്തം വ്യസനത്തിൽ പ്രതിഷ്ഠിപ്പിക്കപ്പെട്ടിരിക്കുന്ന മരിച്ചുപോയ ആ കുട്ടികളെപ്പറ്റിയോ ഇപ്പോഴൊന്നും പറയുന്നില്ല........അപ്പോൾ അമേരിക്കയിൽ മുമ്പുണ്ടായിട്ടില്ലാത്ത സങ്കടവേളയായി. ന്യൂയോർക്ക് ട്രിബ്യൂൺ പത്രത്തിൽ നിന്നു ലഭിച്ചുവന്ന ഞങ്ങടെ ആദായം പകുതിയായി. ഞങ്ങൾക്കു ചെലവു നന്നെ ചുരുക്കേണ്ടി വന്നു; കടം മേടിക്കേണ്ടതായും വന്നു......ഇനി ഞങ്ങടെ ഓമനക്കുട്ടികളെക്കുറിച്ചു പറയാം. ഇവരാണു ഞങ്ങടെ ജീവിതത്തിനു പരമാനന്ദം നൽകുന്ന ഏക സാധനം. ഈ പെൺകുട്ടികൾ അവരുടെ വത്സലശീലം കൊണ്ടും സ്വാർത്ഥത്യാഗസ്വഭാവംകൊണ്ടും ഞങ്ങൾക്കു നിത്യസന്തോഷകാരിണികളായിരിക്കുന്നു.....എനിക്കു വളരെ ഭയങ്കരമായ പനി ബാധിച്ചിരുന്നു. ഒരു ഡാക്ടരെ വരുത്തി രോഗം നോക്കിച്ചു......ഡാക്ടർ എന്നെ നല്ലവണ്ണം ശ്രദ്ധവെച്ചു പരിശോധിച്ചാറെ ഏറെനേരം മിണ്ടാതിരുന്നിട്ടു ഇങ്ങനെ പറഞ്ഞു: ‘മസൂരിയാണു നിങ്ങടെ ദീനം. കുട്ടികളെ ഉടനടി ഈ വീട്ടിൽ നിന്നു മാററി പാർപ്പിക്കണം.’ ഡാക്ടരുടെ ഈ അഭിപ്രായം കേട്ടു വീട്ടിലുള്ളവർക്കു എത്രമാത്രം വ്യസനകഷ്ടങ്ങൾ ഉണ്ടായിരുന്നിരിക്കണം എന്നു നിങ്ങൾക്കു ഊഹിക്കാമല്ലൊ..... കിടക്കവിട്ടെണീററു പോകത്തക്കവണ്ണം എനിക്കു സുഖമായില്ല, അപ്പൊൾ എന്റെ പ്രിയതമൻ കാർലിനു സുഖക്കേടു തുടങ്ങി. ഭയം, ചിന്താക്ലേശങ്ങൾ, ഇത്യാദി വ്യഥകളാൽ അദ്ദേഹം ദീനക്കിടക്കയിൽ വീഴേണ്ടിവന്നു. ഈശ്വരകൃപയാൽ, നാലു വാരത്തേക്കേ സുഖക്കേടായി കിടക്കേണ്ടി വന്നിരുന്നുള്ളൂ. ഇതിനിടക്കു, ട്രൈബ്യൂൺപത്രത്തിൽ നിന്നുള്ള വരവു വീണ്ടും പകുതിയായിപ്പോയി........പ്രിയ മിത്രമേ, നിങ്ങൾ ധൈര്യവതിയായും അവ്യാകുലയായും ഇരിക്കണമേ എന്നു ഞാൻ ആശംസിക്കുന്നു. ലോ

കം ധീരജനങ്ങൾക്കുള്ളതാകുന്നു എന്നു ഓൎത്താലും. നിങ്ങൾ നിങ്ങടെ ഭൎത്താവിന്നു, ഇപ്പൊഴത്തെപ്പോലെ മേലിലും, ബലവത്തായും വിശ്വാസ്യമായുമുള്ള സഹായമായി തന്നേയിരിപ്പിൻ; മനസ്സിന്നും ശരീരത്തിന്നും, ഏതു ഭാരത്തെയും സഹിച്ചു, ഉടവുതട്ടാതെയിരിക്കാൻ തക്ക കരുത്തും ഉണ്ടായിരിക്കട്ടെ.........നിങ്ങളുടെ അവ്യാജമിത്രം, ജെന്നിമാർൿസ്."—

൧൭- ഇത്ര വളരെ കഷ്ടപ്പാടിൽ പെട്ടിട്ടും, തങ്ങളുടെ കൎത്തവ്യങ്ങളെ ചെയ്യുവാൻ സാധ്യമാകുന്നുവല്ലോ എന്ന വിചാരം ഈ ദമ്പതികളുടെ ഹൃദയങ്ങളെ ഉല്ലാസകല്ലോലാകുലമാക്കിയതല്ലാതെ, ഈ ക്ലേശങ്ങൾ അവരെ വ്യാകുലപ്പെടുത്തിയിരുന്നില്ല. അവർ കുട്ടികളുടെ വാത്സല്യസാരാമൃതവചനങ്ങൾ കേട്ടും, ലീലാവിനോദവിലാസങ്ങൾ കണ്ടും ആനന്ദതുന്ദിലരായതല്ലാതെ, പട്ടിണികൊണ്ടു അവരുടെ വയറെട്ടിപ്പോയതായി വിചാരമുണ്ടായതേയില്ല. ദമ്പതികൾ പലപ്പൊഴും കൈകോൎത്തു പിടിച്ചുകൊണ്ടു, വീട്ടിനുള്ളിൽ തെക്കും വടക്കും നടന്നു, തങ്ങളുടെ ചെറുപ്പകാലത്തു ജന്മഭൂമിയിൽ വെച്ചു പാടിയിരുന്ന ജെർമൻ പ്രേമഗീതങ്ങൾ പാടുമാറുണ്ടായിരുന്നു. മാർൿസ് എത്രവളരെ കഷ്ടപ്പെടുന്നുണ്ടായിരുന്നിട്ടും, ധനതത്വശാസ്ത്രത്തെപ്പററി താൻ ലണ്ടനിലെ കൂലിവേലക്കാൎക്കായി പ്രസംഗങ്ങൾ നടത്തിക്കൊണ്ടിരുന്നതിന്നു ഒററക്കാശുപോലും പ്രതിഫലം മേടിച്ചിരുന്നില്ല. പാവപ്പെട്ട കൂലിവേലക്കാരുടെ ഭൃത്യനായിരിക്കുന്ന തനിക്കു, അവരുടെ അഭ്യുദയാൎത്ഥം ചെയ്യുന്ന പ്രയത്നങ്ങൾ തന്റെ കൎത്തവ്യത്തിൽ ഉൾപ്പെട്ടവയാകയാൽ, അവരൊടു യാതൊന്നും പ്രതിഫലമായി സ്വീകരിക്കയില്ലെന്നു മാർൿസ് നിർബന്ധമായി നിശ്ചയിച്ചിരുന്നു.

൧൮- ദുഃഖങ്ങളുമായി പോരാടികൊണ്ടിരുന്ന മേല്പടി കാലങ്ങളിലായിരുന്നു, ജെർമൻ രാജ്യകാൎയ്യമന്ത്രിയായ ബിസ്മാൿ, മാർൿസിനെ പൊതുജനകാൎയ്യങ്ങളിൽ നിന്നു അകററുവാൻ വേണ്ടി വക്രമാർഗ്ഗത്തിലൂടേ കൈക്കൂലികൊടുത്തു വശപ്പെടുത്തുന്നതിലേക്കു ഉത്സാഹിച്ചതു. ബിസ്മാൿ പ്രഭു ഏററവും നയജ്ഞനായ രാജ്യതന്ത്രിയായിരുന്നതിനാൽ, ഇക്കാൎയ്യത്തിൽ എത്ര മിടുക്കോ

ട്ടുകൂടിയാണു ചാടിപ്പുറപ്പെട്ടതെന്നു വിസ്മരിക്കേണ്ട ആവശ്യമില്ല; എന്നാൽ, അദ്ദേഹത്തിന്റെ തന്ത്രം ബുദ്ബുദപ്രായമായിരുന്നതേയുള്ളൂ. മാർക്സിനെ വശപ്പെടുത്തുന്നതിനു കൈക്കൊണ്ട ഉപായം ഇതായിരുന്നു: മാർക്സിന്റെ പഴയ ചങ്ങാതികളിലൊരുവനായ ബുഷർ, ഗവർമേണ്ടധികൃതന്മാരുടെ പക്ഷത്തിൽ ചേർന്നു ബിസ്മാർക്കിന്റെ പ്രീതിയെ നേടിയിരുന്നു. ബുഷർ മിത്രഭാവത്തിൽ തന്നെ മാർക്സിനു കത്തുകൾ അയയ്ക്കാറുമുണ്ടായിരുന്നു; ൧൮൬൫ാമ ഒക്ടോബർ ൮-ാം അയച്ച ഒരു കത്തിൽ ഇങ്ങനെ ആവശ്യപ്പെട്ടു പറഞ്ഞു:—"സ്റ്റാറ്റ്സ് അൻസെയ്ഗർ (സർക്കാർ വക വർത്തമാനപത്രിക) പത്രത്തിൽ, മാസത്തിലൊരിക്കൽ, പണക്കച്ചവടകാര്യങ്ങളെപ്പറ്റിയ ഒരു റിപ്പോർട്ടു മുടങ്ങാതെ കിട്ടുവാൻ ആഗ്രഹിക്കുന്നു......ലേഖനങ്ങൾക്കു ഇത്രയിത്ര നീളമേ ആകാവൂ എന്നു നിബന്ധനയൊന്നുമില്ല......ഈ പ്രവൃത്തി കൈയേല്പാൻ നിങ്ങൾക്കു മനസ്സുണ്ടോ എന്നും, എന്തു പ്രതിഫലം കിട്ടേണമെന്നും ദയാപൂർവ്വം മറുപടി അയച്ചു തന്നാലും......ലോകാഭിവൃദ്ധിയോ, അതു നാമാവശേഷമാകുന്നതുവരേ, പലേ പ്രകാരത്തിൽ മാറിവന്നിരിക്കും; അതിനാൽ, രാജ്യവാസിജനങ്ങളുടെ ക്ഷേമത്തിന്നായി തന്റെ ജീവിതകാലത്തിൽ എന്തെങ്കിലും ഉപകാരപ്രവൃത്തി ചെയ്യാൻ ഇച്ഛിക്കുന്നവരൊക്കെ ഗവർമേണ്ടിന്നു സഹായികളായിച്ചേർന്നു നില്ക്കേണ്ടതാണു"—മാർക്സ് ഈ കത്തിന്റെ ഉദ്ദേശ്യം എന്തെന്നു ഉടനടി ഗ്രഹിച്ചു. തേളിന്നൊപ്പം വാലറ്റത്താണു വിഷമെന്നും മനസ്സിലാക്കി. ഒരു സർക്കാർവക പത്രികയിൽ, പ്രതിഫലത്തിനുവേണ്ടി എഴുതുന്നതു സ്വതന്ത്രനിലയിൽ നിന്നുകൊണ്ടു ആയിരുന്നാൽ കൂടിയും, തന്റെ സിദ്ധാന്തങ്ങളെയും നടത്തയെയും കുറിച്ചു തന്റെ അനുയായികൾക്കു ദുശ്ശങ്ക ഉണ്ടാകുമെന്നും, അതുനിമിത്തം തന്റെ ഉദ്ദേശ്യം നിഷ്ഫലമാവുമെന്നും, മാർക്സ് തന്റെ ഉൾക്കണ്ണിനാൽ അകലെക്കൂട്ടിക്കണ്ടു. പണത്തിനു എത്രയേറെ ബുദ്ധിമുട്ടുണ്ടായാലും, ഒരു സർക്കാർപത്രികയിലെക്കു വല്ലതും എഴുതിക്കൊടുത്തു പ്രതിഫലം വാങ്ങുവാൻ താൻ ഒരുക്കമല്ലെന്നു ഉറപ്പിച്ചു, അതിന്മണ്ണം ബുഷർക്കു മറുപടിയും അയച്ചു. ബി

സ്റ്റാക്കിന്റെ തന്ത്രം ഇങ്ങനെയാണു പൊട്ടിഞ്ഞുപോയതു. തന്നെക്കാളും തന്റെ കളത്രപുത്ര്യാദികളെക്കാളും, തനിക്കു വാത്സല്യഭാജനമായിരുന്നതു പാവപ്പെട്ട കൂലിവേലക്കാരുടെയും മററു ജനങ്ങളുടെയും ക്ഷേമത്തിന്നായി താൻ നടത്തിവന്ന പ്രയത്നങ്ങളായിരുന്നതിനാൽ, അതിന്നു എന്തെങ്കിലും ഊനം തട്ടുവാൻ തക്കവണ്ണം താൻ പണത്തെ ആഗ്രഹിക്കുകയില്ലെന്നായിരുന്നു മാർക്സിന്റെ ാനിഷ്ഠ. സന്മാർഗ്ഗപ്രമാണങ്ങളിൽ ദൃഢവ്രതനായിരിക്കകൊണ്ടു മാർക്സിനു ഇങ്ങനെ കൈക്കൂലിപ്പാപിയാകാതിരിപ്പാൻ കഴികയും ചെയ്തു.

൧൮— ക്രിസ്ത്വബ്ദം ൧൮൬൪-ൽ, മാർക്സ് ചില ചങ്ങാതിമാരുമായാലോചിച്ചു 'ഇന്റർനാഷനൽ വൊർക്കിങ്ങ് മെൻസ് അസ്സോസിയേഷൻ' (പലേ രാജ്യങ്ങളിലുമുള്ള വേലക്കാർ തമ്മിൽ കൂടിച്ചേർന്നു നടക്കുന്ന സംഘം) എന്ന സംഘം സ്ഥാപിച്ചു. ആറേഴുകൊല്ലം യൂറോപ്പിലെ രാജ്യകാര്യങ്ങളെ അനല്പം ബാധിച്ചിരുന്ന ഈ സംഘത്തിൽ, ഇററാല്യൻ ദേശാഭിമാനിയായ മാസ്സിനി കൂടി അംഗമായിരുന്നിരുന്നു. കൊല്ലംതോറും ഓരോ മുഖ്യനഗരങ്ങളിൽ യോഗം ചേർന്നു പല പ്രമേയങ്ങൾ സംഘകാര്യങ്ങളിൽ ഉൾപ്പെടുത്തുകയും, നടത്തേണ്ടും കാര്യങ്ങൾക്കു വ്യവസ്ഥവരുത്തുകയും, ചെയ്തിരുന്ന മേല്പടി സംഘം വഴിയായി, നാനാരാജ്യങ്ങളിലെ വേലക്കാർ തമ്മിൽ ഐകമത്യത്തിനും ദൃഢബന്ധതയ്ക്കും സംഗതിവന്നു. "സകല രാജ്യങ്ങളിലെയും വേലക്കാരരേ, യോജിപ്പിൻ"— എന്നായിരുന്നു മാർക്സിന്റെ സിംഹനാദം; ഇതു യൂറോപ്പുഭൂഖണ്ഡത്തിലെങ്ങും മാറെറാലിക്കൊണ്ടിരുന്നു. "ക്രിസ്തുമതത്തെ സ്ഥാപിച്ചതിന്നും പ്രാചീനലോകം നശിച്ചതിന്നും ശേഷം, വേലക്കാരുടെ ഈ ഉയർന്നെഴുന്നേല്പിനു തുല്യമായി യാതൊന്നും നാം കണ്ടിട്ടില്ല"-എന്നായിരുന്നു 'ടൈംസ്' പത്രം പ്രസ്താവിച്ചതു. ഈ സംഘത്തിൽ പ്രമാണികളായി നിന്നിരുന്നവരെ അതാതു രാജ്യത്തെ ഗവർമ്മേണ്ടു ഉപദ്രവിച്ചുവന്നു; അതുനിമിത്തം സംഘത്തിന്നു പ്രാബല്യവും ഏറിവന്നു. എന്നാൽ, ൧൮൭൦-൭൧-ാമാണ്ടു നടന്ന പരന്ത്രീസ്സുജർമ്മൻയുദ്ധം നിമിത്തവും പാരീസ്സിലെ

ജനങ്ങളുടെയിടയിൽ ഉണ്ടായ കലഹങ്ങൾ നിമിത്തവും, സംഘത്തിലെ ഉത്സാഹവാന്മാരായ അംഗങ്ങൾ പലരും വിട്ടുപോയി; സഹായികളായ മററപലക്കും ഭീതി വളരുകയും ചെയ്തു. സംഘസാമാജികന്മാർ രണ്ടുകക്ഷികളായി പിരിവാനുമിടയായി: ഒരുകൂട്ടർ മാർക്സിൻെറ നായകത്വത്തിൻകീഴിൽ സമാധാനവഴികളെയും നിയമാനുസരണമായ നടപടികളെയും കൈക്കൊണ്ടു നടക്കുന്നവരും; മററെക്കൂട്ടർ, മൈക്കേൽ ബക്കൂനിൻ എന്ന റഷ്യൻവേദാന്തിയെ നായകനാക്കിക്കൊണ്ടു അതിക്രമനടപടികൾക്ക ഒരുങ്ങിയവരും ആയിരുന്നു. ഇവർ തമ്മിൽ ഇടയുകനിമിത്തം സംഘം ക്ഷീണിച്ചു. ഒടുവിൽ, ൧൮൭൬-ൽ, പൊളിഞ്ഞുപോകയും ചെയ്തു.

൧൮- മാർക്സ് സാഹിത്യവിഷയത്തിൽ ഒട്ടേറെ ഉത്സാഹിച്ചിരുന്നു. പത്രങ്ങളിൽ ലേഖനങ്ങളെഴുതുക മാത്രമല്ല ചെയ്തിരുന്നതു; തൻെറ സംഘാവക ഉദ്ദേശങ്ങളെ വിശദമാക്കാനായി ലഘുപത്രികകൾ, പ്രബന്ധങ്ങൾ, വിജ്ഞാപനങ്ങൾ, കത്തുകൾ ഇത്യാദികൾ എഴുതുകയും ചെയ്തിരുന്നു. ഇവയിൽ ചിലതൊക്കെ എതിരാളികളോടു നടത്തിയ വാദപ്രതിവാദങ്ങൾ മാത്രമായിരുന്നു. എന്നാൽ, ശാശ്വതകീർത്തിക്കാസ്പദമായ ചില ഗ്രന്ഥങ്ങളും മാർക്സ് എഴുതീട്ടുണ്ടു: 'മൂല്യം, വില, ലാഭം' എന്ന വിഷയത്തെപ്പററിയ ചെറിയ പുസ്തകവും, അർത്ഥവിജ്ഞാനീയ(ധനശാസ്ത്ര)ത്തെ സംബന്ധിച്ച വിമർശനങ്ങളടങ്ങിയ വലിയ പുസ്തകവും ഈ ഇനത്തിൽ ഉൾപ്പെട്ടവയാണു. ഇവയെക്കാളൊക്കെ പ്രസിദ്ധവും പ്രഖ്യാതവുമായ കൃതി 'മൂലധനം'.വിഷയമാക്കിയെഴുതീട്ടുള്ളതാകുന്നു: ഇതു സോഷ്യലിസ(ഏകയോഗക്ഷേമവാദ)ക്കാരുടെ വേദഗ്രന്ഥമെന്ന നിലയിൽ ആദരിക്കപ്പെട്ടിരിക്കുന്നു. ഏതു രാജ്യത്തുമുള്ള സോഷ്യലിസക്കാരനു വാദത്തിൽ യുക്തിക്ക ആയുധപ്പുരയായിരിക്കുന്നതു മേല്പടി ഗ്രന്ഥമാകുന്നു. ഇതിൻെറ ഒന്നാംഭാഗം മാർക്സിൻെറ ജീവിതകാലത്തിൽ തന്നേ പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു. ബാക്കി രണ്ടു ഭാഗങ്ങൾ മാർക്സിൻെറ മരണാനന്തരമാകുന്നു പ്രസിദ്ധപ്പെടുത്തിയതു. രണ്ടാമത്തെയും മൂന്നാമ

ത്തെയും ഭാഗങ്ങൾ എഴുതാൻ ആവശ്യപ്പെട്ട സൂചനകളൊക്കെ മാർക്സ് കുറിച്ചുവെച്ചിരുന്നു: ഇവയെ അദ്ദേഹത്തിന്റെ ഇഷ്ടനും സഹായനും അന്തേവാസിയും ആയ ഫ്രിഡ്റിക്ക എംഗൽസു വിസ്തരിച്ചു സങ്കലനം ചെയ്തു പ്രകാശിപ്പിച്ചതോടുകൂടി, മേല്പടി കൃതി സമ്പൂർണ്ണമായിരിക്കുന്നു.

൧൮൮൦-ാം ഇതാ മാർക്സിന്റെ ചരമദശയിലേക്കു അടുത്തെത്തിയിരിക്കുന്നു. പത്തു പതിമൂന്നു കൊല്ലമായി, മാർക്സ് സ്വശക്തിയെ കവിഞ്ഞു പണിയെടുക്കകൊണ്ടും, പോഷണകരമായ ആഹാരം ലഭിക്കായ്കകൊണ്ടും, ചിന്താക്ലേശങ്ങൾകൊണ്ടും, മനസ്സിന്നു പ്രയത്നഭാരം ഏറുകകൊണ്ടും, അദ്ദേഹത്തിന്റെ ശരീരം ഉടഞ്ഞു തുടങ്ങിയിരുന്നു. പിത്താശയോപദ്രവവും ഉറക്കമില്ലായ്മയും നിരന്തരം അദ്ദേഹത്തെ വ്യഥിപ്പിച്ചിരുന്നു. ഈ ക്ലേശങ്ങൾ സഹിച്ചുകൊണ്ടിരിക്കെ, ൧൮൮൧-ൽ അദ്ദേഹത്തിന്നു ഭാര്യാവിയോഗവ്യഥയും അനുഭവമായി. തന്റെ ജീവിതധാരണത്തിനു ഏകാശ്രയമായിരുന്ന ഈ സ്ത്രീരത്നത്തിന്റെ മരണം, മാർക്സിന്നു, വാർദ്ധക്യകാലത്തിൽ എത്രമാത്രം സങ്കടകാരണമായി എന്നു ആർക്കും ഊഹിക്കാവുന്നതാണു. അദ്ദേഹം പിന്നെ ഏറെക്കാലം ജീവിച്ചിരുന്നില്ല; ൧൮൮൩ മാർച്ച ൧൪-നു, തന്റെ കസാലയിൽ ഉപവേശിച്ചുകൊണ്ടിരിക്കെ തന്നെ പ്രസന്നമുഖനായി മൃത്യുവിനെ വരിച്ചു. മരണസമയം മുഖത്തു പുഞ്ചിരി കളിയാടിക്കൊണ്ടിരുന്നു. ഇപ്രകാരമായിരുന്നു മാർക്സ് മഹർഷി സമാധിയെ പ്രാപിച്ചതു. അദ്ദേഹത്തിന്റെ ഓർമ്മയ്ക്കായി ഒരു സ്ഥാപനം ആവശ്യമാണെന്നും, അദ്ദേഹത്തിന്റെ ശവകുടീരത്തിന്മേൽ ഒരു ശിലാസ്തംഭമായിരിക്കേണം സ്ഥാപനമെന്നും, ഈയിടെ കുറെമുമ്പു, ഒരാലോചന ഉണ്ടായി. അതിന്നു അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഒരാൾ ഇങ്ങനെ മറുപടി പറഞ്ഞു:— "മാർക്സിന്റെ സ്മാരക പ്രതിഷ്ഠ ഇപ്പോൾ തന്നേ നിലവിലുണ്ടു,—ചുററികകൊണ്ടു അടിച്ചു പണിചെയ്ത പിത്തളരൂപത്തിലോ, ഉളികൊണ്ടു കൊത്തിയെടുത്ത ശിലാരൂപത്തിലോ അല്ല,— മനുഷ്യരുടെ ഹൃദയങ്ങളിലത്രേ. നാ

നാരാജ്യങ്ങളിലെയും സോഷ്യലിസ്റ്ററുകൾ യോജിച്ചു നടത്തുന്ന പ്രവൃത്തി മുഴുവൻ മാർക്സിൻെറ സ്മാരകപ്രതിഷ്ഠയാകുന്നു; സോഷ്യലിസസൈന്യങ്ങൾക്കു ലഭിക്കുന്ന ഓരോ വിജയവും ആ പ്രതിഷ്ഠയെ വീണ്ടും വീണ്ടും ഉയർത്തുന്നു.”

൨൦- ഈ പ്രബന്ധത്തെ ഉപസംഹരിക്കും മുമ്പു, മാർക്സിൻെറ പരോപകാരപ്രവൃത്തികളിൽ പ്രേരണാശക്തിയായിരുന്ന ആശയങ്ങളെയും സിദ്ധാന്തങ്ങളെയും സംക്ഷിപ്തമായി പ്രതിപാദിക്കാം. മനുഷ്യവർഗ്ഗത്തിൻെറ സകല സാംഗതികൾക്കും, രാജ്യതന്ത്രപ്രതിഷ്ഠകൾ മതകാൎയ്യങ്ങൾ സാഹിത്യപരിശ്രമങ്ങൾ ഇത്യാദികൾക്കൊക്കെയും, ഉണ്ടാകുന്ന വൃദ്ധിക്ഷയങ്ങൾ അവരുടെ ധനാദായകാൎയ്യങ്ങളെ പ്രായേണ അന്യാപേക്ഷ കൂടാതെ ആശ്രയിച്ചിരിക്കുന്നു, എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായങ്ങളിലൊന്നു. ഓരോ ദേശത്തു, ഓരോ കാലങ്ങളിൽ, സമ്പദുൽപത്തി സമ്പ്രദായങ്ങൾക്കൊപ്പം, സമുദായഘടനയിലും, സമുദായത്തിനുള്ളിൽ നടക്കുന്ന ആശയങ്ങൾക്കും, പുരുഷാൎത്ഥങ്ങൾക്കും, ഭേദഗതികൾ ഉണ്ടാവുന്നു എന്നാണു ഈ അഭിപ്രായത്തിൻെറ താൽപൎയ്യം. ഇതിൽ നിന്നു ഗ്രഹിക്കേണ്ട തത്വം ഇതാണു: എല്ലാദേശങ്ങളിലും ജനസമുദായം ചില പരിണാമനിയമങ്ങളെ അനുസരിക്കുന്നു; എന്നാൽ ഈ നിയമങ്ങളോ, ആ ജനസമുദായത്തിൻെറ വ്യവസായസ്ഥിതികളെ ആശ്രയിക്കുന്നവയാണു. സമുദായത്തിൻെറ പരിണാമങ്ങളിൽ പ്രാകൃതനിയമങ്ങൾക്കാണു പ്രാധാന്യമെന്നും, മനുഷ്യൻെറ ഇച്ഛാശക്തിക്കു തുച്ഛമായ പ്രഭാവമേയുള്ളു എന്നുമാണു മാർക്സിൻെറ സിദ്ധാന്തത്തിൽ നിന്നു അനുമിക്കേണ്ടിവരുന്നതു. ഈ അഭിപ്രായം മുഴുവൻ ശരിയല്ലെന്നും, ലോകപരിഷ്കാരത്തിൽ, ഓരോരോ ജനസമുദായങ്ങൾ അതാതു സമുദായത്തിനുള്ളിലുള്ള ആളുകളുടെ പ്രഭാവങ്ങളാലാണു പരിഷ്കാരത്തെ പ്രാപിക്കുന്നതെന്നും, പ്രാകൃതനിയമങ്ങളെ ലോകപരിഷ്കാരങ്ങൾക്കു ആധാരമാക്കിപ്പറയുമ്പോൾ നാം ഭാഗ്യദേവതയെ ആരാധിക്കുകയാകുന്നു ചെയ്യുന്നതു എന്നും, മാർക്സിൻെറ സിദ്ധാന്തത്തെപ്പററി ചിലർ, ആക്ഷേപം പറയുന്നുമുണ്ടു.

൨൧– മാർക്സിൻെറ മറെറാരു സിദ്ധാന്തം ലോകത്തിൽ മനുഷ്യർ മിക്കവാറും രണ്ടു ശത്രുകക്ഷികളായി തിരിഞ്ഞു, അവിടവിടെ വഴക്കു കൂട്ടിക്കൊണ്ടിരിക്കുന്നു, എന്നാണു. ലോകചരിത്രം മുഴുവൻ ഇങ്ങനെയുള്ള കക്ഷിപ്പിണക്കങ്ങൾക്കു ലക്ഷ്യമായിരിക്കുന്നു എന്നും, ലോകപരിണാമങ്ങൾക്കു ഹേതുഭൂതമായിരുന്നിരുന്ന ശക്തികൾ ഈ കക്ഷിപ്പിണക്കങ്ങളായിരുന്നു എന്നും മാർക്സിനു അഭിപ്രായമായിരുന്നു, "സ്വതന്ത്രന്മാരും ദാസന്മാരും തമ്മിലും, അഭിജാതന്മാരും പ്രാകൃതന്മാരും തമ്മിലും, ജന്മിയും കൊഴുവനും തമ്മിലും, കച്ചവടമുതലാളിയും വില്പനപ്പണിക്കാരനും തമ്മിലും,— ചുരുക്കിപ്പറയുന്നതായാൽ, പീഡകന്മാരും പീഡിതന്മാരും തമ്മിൽ,— നിത്യശത്രുക്കളായിനിന്നു, ചിലപ്പോൾ ഒളിവിലും, ചിലപ്പോൾ വെളിവിലും, ഇടവിടാതെ പൊരുതിക്കൊണ്ടിരുന്നു...... നമ്മുടെ മധ്യമജാതിയുടെ ഉദയത്തോടു കൂടി ഈ കക്ഷിപ്പിണക്കങ്ങൾ ലഘുവായിത്തീൎന്നു. ഇപ്പോൾ ജനസമുദായം മുഴുവൻ മധ്യമജാതിജനങ്ങൾ എന്നും അധമജാതിജരായ വേലക്കാരർ എന്നും രണ്ടു ശത്രുകക്ഷികളായി പിരിഞ്ഞു പൊരുതിക്കൊണ്ടിരിക്കുന്നു." —ഇങ്ങനെയായിരുന്നു മാർക്സ് തൻെറ സമഷ്ടിവാദ വിജ്ഞാപനപത്രത്തിൽ പറഞ്ഞതു. ഈ അഭിപ്രായം മാർക്സിനു തന്നെ കണ്ടുപാശമായിത്തീൎന്നു. 'ഇൻറർ നാഷണൽ അസോസിയേഷൻ' എന്ന വേലക്കാരുടെ സംഘം ഏൎപ്പെടുത്തിയപ്പോൾ, അതിലെക്കു, മധ്യമജാതിജനങ്ങളുടെ കൂടെ ആവശ്യപ്പെടുവാൻ, തൻെറ മേല്പടി അഭിപ്രായത്തെ ഭേദപ്പെടുത്തേണ്ടിവന്നതു മാത്രമല്ല; ഒരു മധ്യമജാതിജനായ മാർക്സിനു വേലക്കാരുടെ സംഘത്തിൽ ചേൎന്നു നടപ്പാൻ അവകാശമില്ലെന്നു വേലക്കാർ ചിലർ ശഠിക്കയും ചെയ്തിരുന്നു.

൨൨– ധനതത്വശാസ്ത്രം സംബന്ധിച്ച മാർക്സ് സ്വരൂപിച്ച സിദ്ധാന്തമാണു ഏററം പ്രസിദ്ധപ്പെട്ടതു. എന്താണെന്നു, ഒരുവൻ കുറെ മൂലധനം മുടക്കി ഒരു തൊഴിൽ നടത്തുമ്പോൾ അതിൽനിന്നു ലഭിക്കുന്ന ആദായം എത്ര വലുതായിരുന്നാലും, അതു

ണ്ടാക്കുവാൻ പണിയെടുക്കുന്ന വേലക്കാൎക്കു ദാരിദ്ര്യം കുറയാതെയും, മുതലാളിയായ യജമാനൻ ധനം വൎദ്ധിച്ചും ഇരിപ്പാൻ കാരണം? ഒരു സാധനത്തിന്റെ വിലയെ വൎദ്ധിപ്പിപ്പാൻ തക്കവണ്ണം അതിന്മേൽ വേല ചെയ്യുന്നവനായ കൂലിവേലക്കാരനു കിട്ടേണ്ടുന്ന ന്യായമായ ആദായം ലഭിക്കുന്നില്ലെന്നും, വേലക്കാരന്റെ ഓഹരികൂടെ മുതലാളി ഏറെക്കുറെ കൈയടക്കിക്കൊള്ളുന്നുവെന്നും, ആണു മാൎക്ക്സിന്റെ അഭിപ്രായഗതി. ഈ അഭിപ്രായം സോഷ്യലിസത്തിന്റെ അധിഷ്ഠാനങ്ങളിൽ മുഖ്യമായുള്ളതു അല്ലെങ്കിൽ ഒന്നാമത്തെതു ആകുന്നു എന്നു പറയാം. മൂലധനവും വേലയും തമ്മിലുള്ള ബന്ധത്തെ നിജപ്പെടുത്തിപ്പറയുന്നതായാൽ, ഇപ്പോൾ നടപ്പിലിരിക്കുന്ന അൎത്ഥശാസ്ത്രം അസംബന്ധമാണെന്നും, ശരിയായ തത്വങ്ങൾ സോഷ്യലിസക്കാരുടെ വാദത്തിനു അനുകൂലമായിരിക്കുന്നുവെന്നും സോഷ്യലിസക്കാർ സമൎത്ഥിക്കുന്നു. വേലക്കാരന്റെ പ്രതിഫലമായ കൂലി എവിടെനിന്നു വന്നു? മൂലധനത്തിൽ നിന്നാണെന്നു ഇപ്പൊഴത്തെ അൎത്ഥശാസ്ത്രജ്ഞന്മാർ സമാധാനം പറയുന്നു, അല്ല, വേലക്കാരന്റെ വേലയുടെ ഫലത്തിൽനിന്നാണു അവന്റെ കൂലി ലഭിക്കുന്നതു, മുതലാളിയുടെ മുതലിൽ നിന്നല്ല, എന്നു പുതിയ ധനശാസ്ത്രപ്രകാരം, സോഷ്യലിസക്കാരും പറയുന്നു. വേല എന്നാൽ കൎമ്മം; കൂലി കൎമ്മഫലവും ആകുന്നു. ഒരു സാധനത്തിന്മേൽ ചെയ്യുന്ന കൎമ്മത്തിന്റെ ഫലം വാസ്തവത്തിൽ എന്താണു? ആ സാധനം സംസ്കരണത്താൽ പുതിയരൂപത്തെ പ്രാപിച്ചു വിലയേറിയതായിത്തീൎന്നിരിക്കുന്ന അവസ്ഥ തന്നെയല്ലെ? സംസ്കരണത്താലാകുന്ന വിലക്കൂടുതൽ ഉണ്ടാകുന്നതു; ഇതു തന്നെയാണല്ലൊ കൎമ്മത്തിന്റെ പ്രതിഫലം. ആ സാധനം പൂൎണ്ണമായ സംസ്കരണത്തിലെത്തുംവരെ അതിന്മേൽ ചെയ്തുകൊണ്ടിരിക്കുന്നതായ ഓരോ പരിഷ്കാരവും അതിന്നു വിലക്കൂടുതലുണ്ടാക്കുന്നു; ഈ വിലക്കൂടുതൽ നിമിത്തം മുതലാളിയുടെ മുതലിനെ വൎദ്ധിപ്പിക്കുകയല്ലേ വാസ്തവത്തിൽ നടത്തുന്നതു? മുതലാളിക്കു ആ സാധനം ആ അവസ്ഥയിൽ വിലപ്പോകുന്നില്ലെന്നിരുന്നാലും, സാധനത്തിന്നു സംസ്കരണത്താൽ വില കൂടുതലായി വരുന്നു

നാധിപത്യനിബന്ധനകളനുസരിച്ചു കൃഷിചെയ്യും മററുവിധേന യും ഉണ്ടാകുന്നതൊക്കെ ജനങ്ങൾക്കെല്ലാം തുല്യമായി വിഭജിച്ചു അനുഭവിപ്പിൻ. ഭൂരിപക്ഷഭൂരിഗുണമെന്നല്ലാ, ലോകത്തിന്നൊട്ടുക്ക ഏകയോഗക്ഷേമം ആയിരിക്കും ഇതിൻ ഫലം. ഇങ്ങനെയാണു സമഷ്ടിവാദക്കാർ അഭിപ്രായപ്പെടുന്നതു. മേല്പറഞ്ഞ ഒന്നാമത്തെ കാൎയ്യം സാധിപ്പാൻ സഹായമായി കരുതിയിരിക്കുന്ന മററൊസംഗതി, ജനങ്ങൾ സ്വകാൎയ്യമുതല്പ എന്നൊരിനം ധനമേ ആഗ്രഹിക്കരുതെന്നും, എല്ലാ മുതലുകളും ജനസമുദായത്തിന്നു പൊതുവായി വിട്ടുകൊടുക്കേണമെന്നും, ഇതോടുകൂടി പണമേൎപ്പാടിനെയും ഉപേക്ഷിക്കേണമെന്നുമാകുന്നു. പണം എന്ന ഏൎപ്പാടിനെ ഉപേക്ഷിക്കേണ്ട ആവശ്യം എന്താണു? അതു വിവരിക്കാം: മൂലധനം അല്ലെങ്കിൽ മുതല്പ എന്നൊരെണ്ണത്തെ നിലനിറുത്തിപ്പോരുന്നതു പണത്തിന്റെ സഹായത്താലാണു. പണം എന്നൊരേൎപ്പാടു ഇല്ലായിരുന്നാൽ, ഒരുവൻ തന്റെ പ്രയത്നംകൊണ്ടു ശേഖരിക്കുന്ന ഭക്ഷണസാധനങ്ങളെ മുതലാക്കി സൂക്ഷിപ്പാൻ കഴിയുമോ? ആ സാധനങ്ങൾ ഉടനുടൻ ഉപയോഗിച്ചു ചെലവാക്കേണ്ടവയായിരുന്നാൽ, അവയെ സംഭരിച്ചിട്ടിരിക്കുന്നതു കൊണ്ടു ഗുണമെന്തു? അവ ശീഘ്രം നശിച്ചു പോയേക്കാവുന്നവയാകയാൽ ചീഞ്ഞോ ഉണങ്ങിയോ മറേറാ ഉപയോഗത്തിനു പ്രയോജനപ്പെടാതെയായേക്കും. അവയെ വിലയ്ക്കു കൊടുത്തു പകരം വിലയുടെ തോതായ പണം മേടിച്ചു കൂട്ടിയാൽ, ഇതു ചീഞ്ഞിട്ടോ ഉണങ്ങിട്ടോ ഉടനടി നശിച്ചു പോയി എന്നു വിഷാദിക്കേണ്ടി വരുകയില്ല. വിലയുടെ അളവിനെ കുറിക്കുവാനാണു പണം ഏൎപ്പെടുത്തിയിരിക്കുന്നതു. എന്നാൽ, ക്രയവിക്രയവ്യവസ്ഥ, 'എന്റേതു' എന്നും 'നിന്റേതു' എന്നും ഭേദവിചാരമുള്ള ഒരു സമുദായത്തിനുള്ളിലല്ലാതെ, 'എന്റേതു യാതൊന്നുമില്ല, എല്ലാം സമുദായത്തിന്റെ വകയാണു'– എന്നു വിചാരത്തോടുകൂടി നടന്നു പോരുന്ന ഒരു ജനസമുദായത്തിനുള്ളിൽ, ഉണ്ടായിരിപ്പാൻ അവകാശമില്ല. അതിനാൽ, സ്വകാൎയ്യമുതൽ യാതൊരാൾക്കും ഉണ്ടായിരിക്കരുതെന്നു നിബന്ധന നടപ്പിൽ വരുമ്പോൾ, പണത്തിന്റെ ആവ

ശ്യകതയേ ഇല്ല എന്നു സ്പഷ്ടമാകുന്നു. ഈ പണം എന്നതു ലോകത്തിൽ ദാരിദ്ര്യാദിദോഷങ്ങൾ പലതും ഉത്ഭവിപ്പിച്ചു സമുദായത്തിന്റെ സന്മാർഗ്ഗനിഷ്ഠയ്ക്കു കൂടി ഹാനി തട്ടിച്ചിരിക്കുന്നു എന്നു മാർക്സിന്റെ തത്വവാദങ്ങളാൽ വെളിപ്പെടുത്തിട്ടുണ്ടു. ഇതിനെപ്പററി ഈ അവസരത്തിൽ വിസ്തരിച്ചു പറയേണ്ട ആവശ്യമില്ലായ്കയാൽ അതിലേക്കു തുനിയുന്നില്ല.

൨൯- മാർക്സ് മേലെഴുതിയപ്രകാരം, തന്റെ ലഘുലേഖകൾ കൊണ്ടും, ശാസ്ത്രീയഗ്രന്ഥങ്ങൾ കൊണ്ടും, സംഘങ്ങൾ കൊണ്ടും ബഹുജനോപകാരം ചെയ്തിട്ടുണ്ടെന്നുള്ളതിനേക്കാൾ ശ്രേഷ്ഠതരമായ സംഗതി ഒന്നുണ്ടു. അദ്ദേഹം ലോകോപകാരികളിൽ ഒരു ഉന്നതപദത്തെ അർഹിക്കുന്നതു പാവപ്പെട്ട കൂലിവേലക്കാൎക്കു മോക്ഷമാർഗ്ഗമുപദേശിച്ചതു വഴിക്കാകുന്നു. ഈ സാധുക്കൾ അവരുടെ ആത്മശക്തിയെ അറിയാതെ, കോടീശ്വരന്മാരുടെ അടിമകളായി പണിയെടുത്തു ദാരിദ്ര്യത്തിൽ തന്നേ കിടന്നുറങ്ങുകയായിരുന്നു. മാർക്സ് അവരെ തട്ടിയുണർത്തി, അവരുടെ ശക്തി എത്ര മഹത്താണെന്നും, അവർ ആ ശക്തിയെ ഉപയോഗപ്പെടുത്താൻ ഒത്തൊരുമിച്ചു സാഹസിച്ചാൽ അവൎക്കു മോക്ഷം ലഭിക്കുമെന്നും ഉപദേശിച്ചു. 'പാരതന്ത്ര്യത്തിൽ നിന്നു മോചനം ലഭിപ്പാൻ ആഗ്രഹമുള്ളവൻ താൻ തന്നെ അതിലേക്കു പ്രയത്നിക്കണം'— എന്നായിരുന്നു മാർക്സ് അവരെ ബോധപ്പെടുത്തിയതു. "സകലരാജ്യങ്ങളിലുമുള്ള കൂലി വേലക്കാരരേ, യോജിപ്പിൻ. ഇതു നിമിത്തം നിങ്ങൾക്കു നിങ്ങളെ ബന്ധിച്ചിട്ടിരിക്കുന്ന ചങ്ങലകളെന്നിയേ മറെറാന്നും നഷ്ടപ്പെടുവാനില്ല. ലാഭമോ, ഐഹികം മുഴുവനുണ്ടുതാനും"— എന്നുള്ള മാർക്സിന്റെ വാക്കുകൾ, വേലക്കാരുടെ ഹൃദയങ്ങളിൽ തട്ടുക മാത്രമല്ല, ദൃഢമായി പതിയുകയും, ഇതുനിമിത്തം, അവരുടെ ഉള്ളിൽ ഉറങ്ങിക്കിടന്നിരുന്ന പൌരുഷം ഉണർന്നു എഴുന്നേല്ക്കുകയും ചെയ്തു. ഈ ഉണൎച്ച അന്നു തുടങ്ങി ക്രമേണ പടൎന്നു പിടിച്ചുകൊണ്ടിരിക്കുന്നതല്ലാതെ, ക്ഷയിച്ചിട്ടേയില്ല. മാർക്സിന്റെ വാക്കുകൾക്കു

ഈ വിധം ഫലിപ്പിപ്പാൻ എങ്ങനെ ശക്തി ഉണ്ടായി? അതിന്റെ രഹസ്യം അദ്ദേഹത്തിന്റെ ജീവിതചരിത്രത്തിൽ കണ്ടറിയാവുന്നതാണു. അദ്ദേഹം ഒരു സൽകാൎയ്യത്തിന്നായി ഉദ്യോഗിച്ചു സാധുക്കളായ വേലക്കാരെ അവരുടെ ദാരിദ്ര്യനിദ്രയിൽനിന്നു ഉണൎത്തീട്ടില്ലെങ്കിൽ അവർ നശിച്ചുപോയേക്കുമെന്നു അദ്ദേഹത്തിന്റെ ഉള്ളിൽ ഒരു വിചാരം ആളിപ്പിടിച്ചു. അവരെ കോടീശ്വരന്മാർ അടിമകളാക്കി ക്ലേശിപ്പിക്കയാണു ഈ നിദ്രയുടെ കാരണമെന്നും അദ്ദേഹത്തിനു മനസ്സിലായി. അവരെ അവരുടെ നികൃഷ്ടസ്ഥിതിയിൽ നിന്നു ഉയൎത്തി പൌരുഷഗുണമുള്ളവരാക്കേണ്ടതു തന്റെ കടമയാണെന്നും മാർക്സിനു ബോദ്ധ്യമായി. ഈ കൎത്തവ്യകൎമ്മബോധം മാർക്സിനെ മുന്നോട്ടു ഉളക്കിവിട്ടു. അവരുടെ കഷ്ടപ്പാടുകളെ താനും അനുഭവിച്ചു, അവൎക്കുവേണ്ടി, താൻ സ്ഥാനമാനങ്ങളേയും ധനാൎജ്ജനത്തെയും ത്യജിച്ചു, അവരെ ദാസ്യമെന്നും ദാരിദ്ര്യമെന്നും പേരായ നരകങ്ങളിൽനിന്നു മോചിപ്പിപ്പാൻ തന്റെ ജീവിതത്തെ ബലി കഴിച്ചു. ഈ ആത്മത്യാഗത്താൽ അദ്ദേഹത്തിന്റെ വാക്കുകൾക്കു അത്ഭുതപൂൎവ്വമായ സിദ്ധിവിശേഷവും ലഭിച്ചു. ലോകത്തിൽ അധൎമ്മവിധ്വംസനത്തിനും ധൎമ്മസ്ഥാപനത്തിനുമായി പ്രയത്നിച്ചിട്ടുള്ളവരിലാരും ക്ലേശങ്ങൾ അനുഭവിക്കാതെയോ, ആത്മത്യാഗം ചെയ്യാതെയോ, ഉദ്ദേശങ്ങളെപ്രാപിച്ചിട്ടില്ലെന്നു മതസ്ഥാപകന്മാരായ ക്രിസ്തുയേശു, മുഹമ്മദ് നബി, ബുദ്ധമുനി ഇത്യാദി മഹാന്മാരുടെ ചരിത്രങ്ങൾ ലക്ഷ്യമായിരിക്കുന്ന അവസ്ഥയ്ക്കു, സമഷ്ടിവാദ മതസ്ഥാപകനായ ഈ സിദ്ധന്റെ നാമത്തെ, ഇന്നും, ലോകത്തിൽ അനേകലക്ഷം ജനങ്ങൾ ഭക്തിയോടുകൂടി സ്മരിക്കാൻ സംഗതി വന്നതിനെപ്പററി ആശ്ചൎയ്യപ്പെടുവാനെന്തുള്ളു?

൨൭— യൂറോപ്പിലെ ജനങ്ങൾക്കു സ്വാതന്ത്ര്യത്തിനു വേണ്ടി റൂഷോ എന്ന മഹാൻ ൧൮-ാം നൂററാണ്ടിൽ എന്തൊക്കെ കഷ്ടങ്ങൾ സഹിച്ചു ഉത്സാഹിച്ചിരുന്നുവോ, മാർക്സും കൂട്ടരും ൧൯-ാം നൂററാണ്ടിൽ അപ്രകാരമേ യത്നിച്ചിരുന്നു. മാർക്സിന്റെ സു

കഷ്ടജ്ഞാനം അദ്ദേഹത്തിന്റെ സന്മാർഗ്ഗനിഷ്ഠയുടെ മഹത്വ ത്തെ പ്രകാശിപ്പിക്കുന്നു. കുലീനകുടുംബത്തിൽ ജനിച്ചു വിദ്യാഭ്യാസം ചെയ്തു ശ്രേഷ്ഠമായ പുരുഷാർത്ഥത്തെ വരിച്ചിരുന്ന അദ്ദേഹത്തിന്നു, അധമജാതിജന്മാരായ കൂലിവേലക്കാരുടെ ഉന്നമനത്തെപ്പററി താൽപര്യം ചെയ്യാതെയിരിക്കാമായിരുന്നു; വേലക്കാരരെ കരയ്ക്കു കയറേറണ്ടുന്ന ഭാരം മററുള്ളവർ വഹിക്കട്ടെ എന്നു ഉപേക്ഷിക്കാമായിരുന്നു. എന്നാൽ, മാർക്സ്, തനിക്കു അതിലൊരു കടമ ഉണ്ടെന്നു ബോധിക്കയും; സാധാരണജനങ്ങളെ പ്രേമം കൊണ്ടും സമഭാവനകൊണ്ടും വശപ്പെടുത്തി നടത്തുവാൻ കഴിയുമെന്നു കാണുകയും ചെയ്തു. മാർക്സാകട്ടെ, ഇതരന്മാർ ചവിട്ടിത്താഴ്ത്തിക്കളഞ്ഞിട്ടുള്ള കൂലിവേലക്കാർക്കു മഹത്തായ ആശയെ ഉജ്ജ്വലിപ്പിച്ചു; മഹത്തായ ഒരുദ്ദേശത്തെ ഉപദേശിക്കയും ചെയ്തു. ഇതു നിമിത്തം, യൂറോപ്പിൽ സാമുദായസ്വാതന്ത്ര്യത്തിന്റെ ബീജവും നട്ടു; അതിപ്പോൾ എത്രയോ വലിയ മരമായിത്തീർന്നിരിക്കുന്നു. ഈ കാൎയ്യത്തിൽ അദ്ദേഹം ചെയ്ത ശ്രമങ്ങളെ ഭവിഷ്യൽസന്തതികൾ കൂടെ സ്മരിക്കുമെങ്കിൽ, അദ്ദേഹത്തോടൊന്നിച്ചു ഇതിലെക്കായി കഷ്ടങ്ങൾ അനുഭവിച്ചിരുന്ന ഭാൎയ്യയായ ജെന്നി എന്ന സ്ത്രീരത്നത്തെയും, അവരുടെ സന്താനങ്ങളെയും മറക്കുവാൻ സാധിക്കുകയില്ല, നിശ്ചയം; ഒരിക്കലും മറക്കരുതു താനും. കൂലിവേലക്കാരരുടെ ദാസ്യവും ദാരിദ്ര്യവും നാമാവശേഷമാകയും, കോടീശ്വരന്മാരുടെ മൂലധനപ്രഭാവം അതിന്റെ പ്രേതാലയം അടയുകയും ചെയ്യുന്ന കാലത്തും, അതിന്നപ്പുറവും, മനുഷ്യർക്കു ചാരിതാൎത്ഥ്യത്തോടു കൂടി സ്മരിക്കുവാൻ വിഷയമായ എത്രാനും ആളുകളുണ്ട്: ഇവർ, അധൎമ്മാൎജ്ജന കൃത്യത്തിൽ, പട്ടിണികൊണ്ടു തളൎന്നു വീണു കഷ്ടപ്പെട്ടിട്ടും കൂടി, പിന്തിരിയാതെ സൎവ്വാത്മനാ പ്രയത്നിച്ചിരുന്ന മാർക്സും ഭാൎയ്യയും കൂട്ടരുമത്രേ. തന്റെ ഭർത്താവിന്റെ ധൎമ്മകൎമ്മങ്ങളിൽ സഹധൎമ്മചാരിണിയായിരുന്നു സൎവ്വക്ലേശങ്ങളെയും സഹിച്ചു, ധൎമ്മസ്ഥാപനാൎത്ഥം ദാരിദ്ര്യപിശാചികയ്ക്കു തന്റെ രണ്ടു അരുമസ്സന്താനങ്ങളെയും ബലികഴിച്ചു ആ സാധ്വിയായ മാതാവിന്റെ ധീരകൃത്യങ്ങളെപ്പററി മാതാക്കന്മാർ

ഗാനം ചെയ്യട്ടെ! തങ്ങളുടെ മാതാപിതാക്കന്മാരെ സ്വകൃത്യങ്ങളിൽ അസഹ്യതപ്പെടുത്താതെ, ക്ഷമയോടുകൂടി കഷ്ടപ്പാടുകൾ സഹിച്ചു, ഉല്ലാസശീലത്താൽ അവരുടെ ഉത്സാഹശക്തിയെ അക്ഷതമാക്കി വെച്ചു, ഗൃഹത്തിൽ ആനന്ദം വളർത്തിയിരുന്ന കുട്ടികളുടെ ചരിതങ്ങൾ ശ്രവിച്ചു ബാലികാബാലകന്മാർ നൃത്തം ചെയ്യട്ടെ! 'പരോപകാരാർത്ഥമിദം ശരീരം'— എന്ന പ്രമാണത്തിനു ദൃഷ്ടാന്തമാകും പ്രകാരത്തിൽ ജീവിതയാപനം ചെയ്തിരുന്ന ഇവരുടെയൊക്കെ ആത്മത്യാഗസ്വഭാവം, ലോകത്തിൽ, അന്യന്മാരെയും അത്തരം പ്രയത്നങ്ങൾക്കു പ്രേരിപ്പിക്കുമാറാകട്ടെ!— എന്നൊക്കെ ആശംസിക്കയല്ലാതെ, മറ്റെന്താണു ഈ പ്രബന്ധകർത്താവിനാൽ ഇപ്പോൾ സാദ്ധ്യമാവുന്നതു?



# ഉദയഭാനു.

കേ. രാമകൃഷ്ണപിള്ള അവർകളാൽ പ്രസാധിതം.

ധർമ്മക്ഷേത്രത്തിലെ രാജ്യകാര്യരഹസ്യങ്ങളറിവാൻ ഉതകുന്ന ഒരു പുതിയ നോവൽ. സർക്കാരുദ്യോഗത്തിനായി ചാടിപ്പുറപ്പെട്ട ഒരു യുവാവിന്റെ അനുഭവങ്ങൾ ഇതിലെ കഥയാണെങ്കിലും, അതിനിടയിൽ കോർത്തിട്ടുള്ള തത്വങ്ങളും രസകരമായ സംഭവങ്ങളും മൂർഖന്മാർക്കു കൂടിയും രമണീയമായി തോന്നും.

[വില, ൧-ാംഭാഗം ൧-ക; ൨-ാംഭാഗം ൧൨-ണ.
൧-ം ൨-ം ഭാഗങ്ങൾ ഒന്നായി ൧-ക ൮-ണ.
൩-ാം ഭാഗം തയ്യാറാവുന്നു.]

---

# മഹതികൾ.

ഒന്നാം ഭാഗം

ശ്രീമതി ബി. കല്യാണി അമ്മ അവർകളെഴുതിയതു

സ്ത്രീകൾക്കെന്നു വേണ്ടാ, പുരുഷന്മാർക്കും കൂടി, ഉത്തമജീവിതമാതൃകകൾ ഈ ഗ്രന്ഥത്തിലടങ്ങിയിരിക്കുന്നു.

ഈ പുസ്തകം പാഠശാലകളിൽ ഉപയോഗിപ്പാൻ മദ്രാസ് ടെക്സ്റ്റ് ബുക്ക് കമ്മിറ്റി സമ്മതിച്ചിരിക്കുന്നു.

[വില ൮ അണ വിദ്യാർത്ഥികൾക്കും സ്ത്രീജനങ്ങൾക്കും, ൪-ണ]



# ലോകോപകാരികൾ.

പ്രസാധകൻ: കെ. രാമകൃഷ്ണപിള്ള, ബി. ഏ.

---

൧. സോക്രട്ടീസ്

൨. ക്രിസ്റ്റഫർ കൊളംബസ്.

*൩. ബെഞ്ചമിൻ ഫ്രാങ്ക്ലിൻ.

൪. കാർൽമാർക്സ്.

*൫. ലിയോ ടാൾസ്റ്റോയ്

*൬. വില്യം ഇവാർട്ട് ഗ്ലാഡ്സ്റ്റൻ.

*൭. ഡാക്ടർ ബെർണാർഡൊ.

(ശേഷം വഴിയേ.)

*ഈ അടയാളമിട്ടവ ഒഴികെ, അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിട്ടുണ്ടു; ഇവയിൽ പുതിയ പതിപ്പു അച്ചടിക്കേണ്ടിയവയ്ക്കു ആവശ്യക്കാരുടെ അപേക്ഷ രജിസ്റ്റർ ചെയ്യുന്നതാണു.

പ്രസാധകനോടൊ,

കുന്നംകുളം 'ആത്മപോഷിണി' മാനേജരോടൊ ആവശ്യപ്പെടുക.

---